

# വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തകം



പ്രൊഫ. എസ്. ശിവദാസ്



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

| വായിച്ചാലും വായിച്ചാലും | **Vayichalum Vayichalum** |
|---|---|
| തീരാത്ത പുസ്തകം | **Theeratha Pusthakam** |
| പ്രൊഫ. എസ്. ശിവദാസ് | Prof. S. Sivadas |
| ഒന്നാം പതിപ്പ് | **First Edition** |
| ആഗസ്റ്റ് 1985 | August 1985 |
| പതിനൊന്നാം പതിപ്പ് | **Eleventh Edition** |
| ജൂലൈ 2006 | July 2006 |
| പ്രസാധനം, വിതരണം | **Published & Distributed by** |
| കേരള ശാസ്ത്രസാഹിത്യ പരിഷത്ത് | Kerala Sastrasahitya Parishad |
| തൃശ്ശൂർ - 4 | Thrissur- 4 |
| ലിപി വിന്യാസം | **Typesetting** |
| അനശ്വര, കൊച്ചി-26 | Anaswara , Kochi-26 |
| കവർ & ചിത്രീകരണം | **Cover & Illustration** |
| ടി. കെ. വെങ്കിടാചലം | T. K. Venkitachalam |
| അച്ചടി | **Printed at** |
| അനശ്വര ഓഫ്സെറ്റ് പ്രൈവറ്റ് ലിമിറ്റഡ്, | Anaswara Offset Pvt. Ltd., |
| കൊച്ചി-26 | Kochi-26 |
| വില 75 രൂപ | **Price Rs. 75/-** |

**KSSP 1282 XIE July 2006 Dy1/6 5K 7500 FT308/85**

# പ്രസാധകക്കുറിപ്പ്

ഇതൊരു ചെറിയ പുസ്തകമാണ്. എളുപ്പത്തിൽ വായിച്ചു തീരും. അത് ഉറപ്പാണ്. പക്ഷേ എത്ര വായിച്ചാലും മതിവരാത്ത ഒരു പുസ്തകത്തിലേയ്ക്ക്, സകല വിജ്ഞാനത്തിന്റെയും കലവറയായ പ്രകൃതി എന്ന പുസ്തകത്തിലേയ്ക്ക്, കുട്ടികളെ, നിങ്ങളെ കൂട്ടിക്കൊണ്ടു പോവുകയാണ് ഈ ചെറുപുസ്തകം. വരൂ. ഈ ചെറുപുസ്തകത്തിലൂടെ ആ വലിയ പുസ്തകത്തിന്റെ ഏടുകൾ മറിച്ചുനോക്കാൻ ശ്രമിക്കൂ.. അതിൽ ആവർത്തനമില്ല. എന്നും പുതുമയാണ്. അതു വായിക്കാൻ എളുപ്പവുമാണ്. കണ്ണുതുറന്ന്, കാതുതുറന്ന് ചുറ്റും നോക്കി, കണ്ട്, നിരീക്ഷിച്ച് ആ പുസ്തകത്തിലേയ്ക്ക് നിങ്ങൾക്കു കടക്കാം. എത്ര ആവേശകരമാണ് ആ വായനയെന്ന് അങ്ങനെ സ്വയം അറിയാം.

പതിനായിരക്കണക്കിന് കോപ്പികൾ വിറ്റഴിഞ്ഞ ഈ മനോഹരമായ പുസ്തകത്തിന് കൈരളി ബുക്ക് ട്രസ്റ്റിന്റെ ബാലസാഹിത്യ അവാർഡും കേരള സർക്കാരിന്റെ ശാസ്ത്ര സാങ്കേതിക പരിസ്ഥിതി കമ്മിറ്റിയുടെ ബാല ശാസ്ത്രസാഹിത്യ അവാർഡും ലഭിച്ചിട്ടുണ്ട്. ഭൗമ ഉച്ച കോടി വരെ നടന്നു കഴിഞ്ഞ പശ്ചാത്തലത്തിൽ ഈ വിഷയത്തെപ്പറ്റിയുള്ള ഏറ്റവും പുതിയ ആശയങ്ങൾവരെ ഉൾക്കൊള്ളിച്ചു പരിഷ്ക്കരിച്ച പതിപ്പാണിത്. കേരളത്തിലെ കുട്ടികൾക്കു വേണ്ടി, ആഹ്ളാദത്തോടെ, അഭിമാനത്തോടെ, ഞങ്ങൾ ബഹുവർണ്ണ ചിത്രങ്ങളോടുകൂടിയ ഈ പുതിയ പതിപ്പ് പ്രസിദ്ധീകരിക്കുന്നു.

ഈ പതിപ്പിന്റെ സവിശേഷതയാർന്ന നിർമ്മാണത്തിന് വിലയേറിയ നിർദ്ദേശങ്ങൾ നൽകിയ ശ്രീ. ആർ. ഗോപാലകൃഷ്ണന് പ്രത്യേകം നന്ദി പറഞ്ഞുകൊള്ളട്ടെ.

---

**കേരള ശാസ്ത്രസാഹിത്യ പരിഷത്ത്**

# ഉള്ളടക്കം

# ഈ പുസ്തകത്തിന്റെ കഥ

വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തകത്തിനു പുറകിൽ ഒരു കഥയുണ്ട്. പുസ്തകത്തിന്റെ ആറാമത്തെ പതിപ്പ് പുറത്തു വരുമ്പോഴെങ്കിലും അതു പറയണം എന്ന് തോന്നിപ്പോകുന്നു.

1985 ലാണ് ആ കഥയുടെ തുടക്കം. ഒരു ദിവസം തൃശൂരിൽ നിന്നും ശ്രീമാൻ കാവുമ്പായി ബാലകൃഷ്ണന്റെ ഫോൺ വന്നു:"കമ്മറ്റി തീരുമാനം അറിഞ്ഞില്ലേ? മാഷ് പ്രകൃതി നിരീക്ഷണത്തെപ്പറ്റി ഒരു പുസ്തകം എഴുതണം. എൽ. പി വിഭാഗം കുട്ടികൾക്കാണ്. യുറീക്ക വിജ്ഞാന പരീക്ഷയ്ക്കു പാഠ പുസ്തകമാക്കാനാണ്. രണ്ടാഴ്ചക്കകം തരണം." ഞാൻ അതുകേട്ടു പേടിച്ചുപോയി. ഒരു കെമിസ്ട്രിക്കാരനായ ഞാൻ അത് എഴുതിയാൽ ശരിയാവുകയില്ല എന്നായിരുന്നു എന്റെ ഭയം. അതിനാൽ ഞാൻ ഒഴിഞ്ഞു മാറാൻ നോക്കി. "എനിക്ക് സമയമില്ല കാവുമ്പായീ. പിന്നെ ഇത് ബയോളജിയുമല്ലേ. ഞാനെഴുതിയാൽ ശരിയാവുകയുമില്ല...." പക്ഷേ കാവുമ്പായി വിട്ടില്ല. "അതൊന്നും പറഞ്ഞാൽ പറ്റില്ല. കമ്മറ്റി തീരുമാനമാണ്. എഴുതുകതന്നെ വേണം." കാവുമ്പായി അതു പറഞ്ഞ് ഫോൺ താഴെ വെച്ചു.

ശാസ്ത്രസാഹിത്യ പരിഷത്ത് സംസ്ഥാന കമ്മറ്റിക്കു പോകാതിരുന്നത് കുഴപ്പമായി. ഞാനവിടെ ഉണ്ടായിരുന്നെങ്കിൽ ഈ തീരുമാനം എടുപ്പിക്കാതിരിക്കാമായിരുന്നു. ഇനി ഒറ്റ വഴിയേ ഉള്ളൂ. അങ്ങനെ ചിന്തിച്ച് ഞാൻ പ്രൊഫ. എം. കെ. പ്രസാദിനെ ഫോണിൽ വിളിച്ചു. ''മാസ്റ്റർ പ്രകൃതി നിരീക്ഷണത്തെപ്പറ്റി ഒരു പുസ്തകമെഴുതണം. യുറീക്കാ പരീക്ഷയ്ക്കാണ്. മാസ്റ്റർ എഴുതിയാലേ ശരിയാവൂ.'' മാസ്റ്റർ അതു കേട്ട ഉടനെ പൊട്ടിച്ചിരിച്ചു കൊണ്ട് മറുപടിയും പറഞ്ഞു. "എടോ അത് താനെഴുതണമെന്ന് ഞാനും കൂടിയിരുന്നാണ് തീരുമാനിച്ചത്. താൻ ധൈര്യമായി എഴുതിക്കോ.'' അങ്ങനെ ഞാൻ വീണ്ടും തോറ്റു. പുസ്തകം എഴുതിക്കഴിഞ്ഞാൽ വായിച്ചുനോക്കി തെറ്റു തിരുത്തിത്തരാം എന്ന് ഒരു



വാഗ്ദാനവും അദ്ദേഹം ഫോണിലൂടെ തന്നു.

അങ്ങനെ ഞാൻ പുസ്തകമെഴുതാൻ നിർബന്ധിതനായി. പുസ്തകം ഏതു രൂപത്തിലാകണം, അതിലൂടെ കുട്ടികളോട് എന്തൊക്കെ പറയണം, ആരൊക്കെ കഥാപാത്രങ്ങളാകണം, തുടക്കം എങ്ങനെ വേണം..... എന്നൊക്കെ ആലോചിച്ച് ഞാൻ ഒരാഴ്ച നടന്നു. അതിനിടെ കാവുമ്പായി വീണ്ടും ഫോണിൽ വിളിച്ചു. “പുസ്തകം എവിടം വരെയായി?” “എഴുതിത്തീരാറായി” എന്ന് ഞാൻ ഒരു കള്ളവും പറഞ്ഞു. ഫോണിൽ പറയുമ്പോൾ മുഖത്ത് നോക്കേണ്ടല്ലോ. പിന്നെ ആ ചൂടിൽ ഒറ്റയിരുപ്പിരുന്ന് ഒരാഴ്ച കൊണ്ട് ഇത് പൂർണ്ണമായും എഴുതി തീർത്തു. സത്യം പറഞ്ഞാൽ, എഴുതിത്തുടങ്ങിയപ്പോൾ എഴുത്ത് വളരെ എളുപ്പമായി. കാരണമുണ്ട്. ഒന്നാമതായി ഇതെഴുതാൻ വേറെ പുസ്തകങ്ങളൊന്നും പരിശോധിക്കേണ്ടതില്ലായിരുന്നു. സ്വന്തം അനുഭവങ്ങളാണ് എഴുതിയത്. പ്രകൃതിയോട് ഇഴുകിച്ചേർന്ന് ഞാൻ ജീവിച്ച ബാല്യകാലത്തെ അനുഭവങ്ങൾ. കുളത്തിൽ ചാടി മറിഞ്ഞപ്പോൾ നിക്കർ പോയതും നീർക്കോലി കടിച്ചതുമെല്ലാം അന്നത്തെ അനുഭവങ്ങളായിരുന്നു. അവയൊക്കെ അതേപടി എഴുതാൻ എളുപ്പമാണല്ലോ. ഞാനും പുസ്തകത്തിലെ ഒരു കഥാപാത്രമായി ചിരിച്ചു, കളിച്ചു, രസിച്ചു. ഒരു പരിഷത്ത് പ്രവർത്തകനെന്ന നിലയിൽ അനേകം യോഗങ്ങളിൽപ്പോയി കൊച്ചു കുട്ടികളോട് പ്രകൃതിയെപ്പറ്റി സംസാരിച്ച പരിശീലനവും പുസ്തകമെഴുതാൻ സഹായിച്ചു. അങ്ങനെ പല കാരണങ്ങളാലാണ് ഒരാഴ്ചകൊണ്ട് പുസ്തകമെഴുതിത്തീർക്കാൻ സാധിച്ചത്.

കൈയെഴുത്തു പ്രതിയുമായി പ്രസാദ് മാസ്റ്ററുടെയടുത്ത് ചെന്നു. അദ്ദേഹം അന്ന് തൃപ്പൂണിത്തുറയിൽ ഡെപ്യൂട്ടി ഡയറക്ടറാണ്. അത്യാവശ്യമായ ആപ്പീസ് പണികൾ തീർത്തിട്ട് അദ്ദേഹം തന്റെ ആപ്പീസു മുറിയടച്ചിരുന്ന് പുസ്തകം ഒരൊറ്റയിരുപ്പിൽ വായിച്ചു. ഇടയ്ക്ക് പ്രസാദ് ശൈലിയിൽ കമന്റുകളും ആസ്വാദനവുമായി പുസ്തകം വായിച്ചു തീർത്തിട്ട് അദ്ദേഹം പറഞ്ഞു: “ഒരു മാറ്റവും വേണ്ടെടോ. വളരെ നന്നായിട്ടുണ്ട്. സർപ്പക്കാവിനെപ്പറ്റി വിവരിക്കുന്നിടത്ത് ഓടം എന്ന ചെടിയെപ്പറ്റിക്കൂടി പറയണം. അത് നശിച്ചു കൊണ്ടിരിക്കുകയാണ്.”

ഞാൻ ആശ്വാസത്തോടെ കോട്ടയത്തു തിരിച്ചെത്തി. ഓടത്തെപ്പറ്റിക്കൂടി എഴുതിച്ചേർത്ത് കൈയെഴുത്തുപ്രതി കാവുമ്പായിക്ക് അയച്ചു കൊടുത്തു. പുസ്തകത്തിന് ഒരു പേരുമിടാതെയാണ് അയച്ചത്. പേരിടൽ കാവുമ്പായി നടത്തട്ടെ എന്ന് നിശ്ചയിച്ചു. കാവുമ്പായി പുസ്തകം വായിച്ച് തീർന്നപ്പോൾ പേരും കണ്ടെത്തി. പുസ്തകത്തിന്റെ പതിനൊന്നാം അദ്ധ്യായത്തിന് ഞാൻ

നൽകിയിരുന്ന പേര് "വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തകം" എന്നായിരുന്നു. പുസ്ത കത്തിനും ആ പേരുമതി എന്ന് കാവുമ്പായി തീരുമാനിച്ചു.

അങ്ങനെ 1985 ആഗസ്റ്റിൽ പുസ്തകം പുറത്തു വന്നു. അതിന് അന്നു ലഭിച്ച സ്വീകരണം ഞാൻ പ്രതീക്ഷിച്ചതിലും എത്രയോ വലുതായിരുന്നു. അനേകം കുട്ടികളും മുതിർന്നവരും പുസ്തകം വായിച്ച് എനിക്ക് കത്തുകളെഴുതി. അവരുടെ സ്നേഹനിർഭരമായ കത്തുകൾ എനിക്ക് എത്ര മാത്രം ആവേശകരമായിരുന്നു എന്നോ!

വർഷം ഒന്നു കഴിഞ്ഞു. 1986 ഡിസംബറിൽ ഒരു ദിവസം ഉച്ചയ്ക്ക് ശ്രീമാൻ ഡി. സി. കിഴക്കേമു റിയുടെ ഫോൺ വരുന്നു. "അഭിനന്ദനങ്ങൾ" അദ്ദേഹം നാടകീയമായി പറഞ്ഞു. "എന്തിനാണു ഡീസീ?" ഞാൻ അത്ഭുതത്തോടെ തിരക്കി. "അല്ലാ, ശിവദാസല്ലേ അവാർഡിനു പുസ്തകമയ ച്ചത്?" "അല്ലല്ലോ. ഏതു പുസ്തകം? ഏത് അവാർഡിന്?" കാര്യം മനസ്സിലാകാതെ ഞാൻ ചോദിച്ചു. "എന്നാൽ കേട്ടോളൂ. കൈരളി ബുക്ക്ട്രസ്റ്റിന്റെ ഈ വർഷത്തെ ബാലസാഹിത്യ അവാർഡ് ശിവ ദാസിന്റെ *വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തക*ത്തിനാണ്. പരിശോധകരുടെ മാർക്ക് ഇപ്പോൾ കൂട്ടി നോക്കിയതേയുള്ളൂ." ഡി. സി. കാര്യം പറഞ്ഞു. പിന്നീടാണ് ഞാൻ അതിന്റെ രഹസ്യം അറിഞ്ഞത്. പത്രത്തിലെ വാർത്ത കണ്ട് കാവുമ്പായി പുസ്തകമയക്കാൻ ശ്രീ വി. എം. രാജമോഹനോടു പറഞ്ഞു. രാജമോഹനാണ് പുസ്തകം അവാർഡിനായി അയച്ചു കൊടുത്തത്. അക്കാര്യം എന്നെ അറിയിച്ചില്ലെന്നു മാത്രം.

ഏതായാലും ആ അവാർഡും ഈ പുസ്തകത്തിനു കൂടുതൽ പ്രചാരം ലഭിക്കാൻ കാരണമായി. വർഷം വീണ്ടും ഒന്നു കഴിഞ്ഞു. അപ്പോൾ ഒരു ദിവസം തിരുവനന്തപുരത്തു നിന്നും ശ്രീമാൻ കെ. കെ. കൃഷ്ണകുമാർ ആഹ്ലാദപൂർവ്വം വിളിക്കുന്നു. *വായിച്ചാലും വായിച്ചാലും തീരാത്ത പുസ്ത*കത്തിന് രണ്ടാമതൊരു അവാർഡു കൂടി ലഭിച്ചിരിക്കുന്ന വിവരം വിളിച്ചു പറയുകയായി രുന്നു "കൃകു". കേരള സർക്കാരിന്റെ ശാസ്ത്ര സാങ്കേതിക പരിസ്ഥിതി കമ്മറ്റിയുടെ ബാലശാസ്ത്ര സാഹിത്യത്തിനുള്ള ഒന്നാമത്തെ അവാർഡ്! അതിനിടെ ഒരിക്കൽക്കൂടി ഈ പുസ്തകം യുറീക്കാ പരീക്ഷയ്ക്ക് പാഠപുസ്തകവുമായി. ഇങ്ങനെ പല കാരണങ്ങൾ മൂലം പുസ്തകത്തിന്റെ അനേ കായിരം കോപ്പികൾ വിൽക്കാനും കഴിഞ്ഞു.

കേരളത്തിലെ ജനങ്ങളിൽ പ്രകൃതി ബോധം വളർത്താൻ ശാസ്ത്രസാഹിത്യ പരിഷത്ത്

നടത്തിവരുന്ന പ്രവർത്തനങ്ങൾക്ക് അന്താരാഷ്ട്രതലത്തിൽ തന്നെ വലിയ അംഗീകാരങ്ങൾ ലഭിച്ചിട്ടുണ്ടല്ലോ. പ്രകൃതിബോധം ജനങ്ങളിലെത്തിക്കുക ഒരു ജീവിത ലക്ഷ്യമായിക്കണ്ട് സമർപ്പണബോധത്തോടെ പ്രവർത്തിക്കുന്ന ആയിരക്കണക്കിന് പരിഷത്ത് പ്രവർത്തകർ കേരളത്തിലുണ്ട്. അവരാണ് ഈ പുസ്തകത്തിന്റെ പതിനായിരക്കണക്കിന് കോപ്പികൾ കേരളത്തിലെ വീടുകളിൽ എത്തിച്ചത്. അവരോട് നന്ദി പറയാൻ ഞാൻ അശക്തനാണ്.

മ്യൂനിച്ചിൽ വച്ച് അവിടുത്തെ ഇന്റർനാഷണൽ യൂത്ത് ലൈബ്രറിയുടെ ഡെപ്യൂട്ടി ഡയറക്ടർ മിസിസ് ലയോബാബെറ്റന്നോട് ഞാൻ ഇക്കാര്യം പറഞ്ഞപ്പോൾ അവർ അതിശയിച്ച് ഇരുന്നുപോയി. “ഈ പുസ്തകത്തിന്റെ അഞ്ച് എഡിഷൻ ഇറങ്ങിയെന്നോ! എഴുപത്തയ്യായിരത്തോളം കോപ്പികൾ നിങ്ങളുടെ പ്രവർത്തകർ വിറ്റെന്നോ! അവിശ്വസനീയം. ജർമ്മനിയിൽപോലും ഒരു ബാലസാഹിത്യ കൃതിയുടെ ഇത്രയേറെ കോപ്പികൾ വിൽക്കാൻ പറ്റില്ല.”അവർ അങ്ങനെ പറഞ്ഞുപോയി. പക്ഷേ കേരളത്തിലെ പരിഷത്ത് പ്രവർത്തകർ ആ അത്ഭുതകൃത്യം നിർവ്വഹിച്ചിരിക്കുന്നു എന്നതാണ് സത്യം.

1985 - ൽ ഈ പുസ്തകത്തിന്റെ ആദ്യ പതിപ്പ് ഇറങ്ങിയതിനുശേഷം ലോകം തന്നെ എന്തു മാറി. സുസ്ഥിരമായ വികസനം (sustainable development) എന്ന ആശയത്തിന് കൂടുതൽ പ്രചാരം ലഭിച്ചു. ഒരു ഭൗമ ഉച്ചകോടി വരെ നടന്നു! ഇതിന്റെയൊക്കെ പശ്ചാത്തലത്തിൽ കാലിക പ്രാധാന്യമുള്ള പുതിയ ആശയങ്ങൾ കൂടി എഴുതിച്ചേർത്ത് പരിഷ്കരിച്ചതാണ് ഈ പുതിയ പതിപ്പ്.

ഇതാണ് *വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തക*ത്തിന്റെ വായിച്ചിരിക്കേണ്ട കഥ.

പ്രകൃതി നശിച്ചാൽ മനുഷ്യനും നശിക്കും. വളരുന്ന തലമുറക്ക് ഈ ബോധം ഉണ്ടാകണം. പ്രകൃതിയേയും അതുവഴി മനുഷ്യരേയും രക്ഷിക്കാൻ ഭാവിയിൽ രംഗത്തിറങ്ങേണ്ടവരാണ് ആ കുട്ടികൾ. അവർക്ക് പ്രകൃതിബോധമുണ്ടാകാൻ ഈ പുസ്തകം ഒരളവുവരെയെങ്കിലും സഹായിക്കും എന്ന് ഞാൻ പ്രത്യാശിക്കുന്നു.

**പ്രൊഫ. എസ്. ശിവദാസ്**
**പ്രശാന്ത്, അണ്ണാൻകുന്ന്,**
**കോട്ടയം-1**

# ഒരു കഴുതക്കഥ

വണ്ടു പണ്ടു നടന്ന കഥയാണ് കേട്ടോ. ഒരിടത്തൊരിടത്ത് ഒരു സത്രത്തിൽ നടന്ന കഥ. സത്രമെന്നു പറഞ്ഞാൽ എന്താണ് എന്ന് കൂട്ടുകാർക്ക് മനസ്സിലായോ? അന്നൊക്കെ വഴിയാത്രക്കാർ നടന്നു നടന്നാണ് ഒരു സ്ഥലത്തു നിന്ന് മറ്റൊരു സ്ഥലത്തേക്ക് പോയിരുന്നത്. വണ്ടിയില്ലാത്ത കാലം. നടന്നുനടന്നു യാത്രക്കാർ ക്ഷീണിക്കും. അവർക്ക് വിശപ്പും ദാഹവും തോന്നും. അപ്പോൾ കയറി വിശ്രമിക്കാനുള്ള സ്ഥലമാണ് സത്രം. അവിടെ അവർക്ക് കഞ്ഞിയും പുഴുക്കുമെല്ലാം കാശുകൊടുക്കാതെ ലഭിക്കും. കിടന്നുറങ്ങാൻ പായ കിട്ടും. രാജ്യം ഭരിച്ചിരുന്ന രാജാവ് രാജ്യത്തിന്റെ പല ഭാഗങ്ങളിലും സത്രം നടത്തിച്ചിരുന്നു.

ങാ, നമ്മൾ എന്താ പറഞ്ഞുവന്നത്? പണ്ടു പണ്ടു നടന്ന കഥ, അല്ലേ? എവിടെയാ നടന്നത്? ഒരു സത്രത്തിൽ. ഒരു ദിവസം സന്ധ്യയായപ്പോൾ ആ വഴി നടന്നുവലഞ്ഞ യാത്രക്കാരെല്ലാവരും സത്രത്തിൽ ഒത്തുകൂടി. സത്രം സൂക്ഷിപ്പുകാരൻ അവർക്ക് കഞ്ഞികൊടുത്തു. കഞ്ഞികുടിയും കഴിഞ്ഞ് വർത്തമാനവും പറഞ്ഞ് അവരെല്ലാം കിടന്നുറങ്ങി. എല്ലാവരും ഉറങ്ങുമ്പോഴും ഒരാൾമാത്രം കുത്തിയിരുന്ന് കരഞ്ഞുകൊണ്ടിരുന്നു. അയാളുടെ കരച്ചിൽ കേട്ട് മറ്റൊരാൾ ഉണർന്നു. ഉണർന്നത് ബുദ്ധിമാനായ ഒരു കച്ചവടക്കാരനായിരുന്നു. അദ്ദേഹം കരയുന്നയാളിനോട് കാര്യം തിരക്കി. അപ്പോഴാണ് ഒന്നാമൻ ആ കഥ പറഞ്ഞത്. അയാളൊരു കഴുതക്കാരനായിരുന്നു. കഴുതയെ വളർത്തി കാലം കഴിച്ചിരുന്ന ആൾ. കഴുതയേയും കൊണ്ട് അയാൾ എന്നും ചന്തയിൽ പോകും. അവിടെ വരുന്നവരിൽ ചിലരുടെ ചുമടുകൾ കഴുതയെക്കൊണ്ട് ചുമപ്പിച്ചു കൊടുക്കും. അങ്ങനെ കിട്ടുന്ന കൂലികൊണ്ട് അയാളുടെ കുടുംബവും കഴുതയും കഴിഞ്ഞു വന്നു.

പക്ഷേ, ഇന്നലെ രാത്രി കഴുതയെ കാണാനില്ല! ആരോ തട്ടിക്കൊണ്ടു പോയി. രാവിലെ തൊഴുത്തിൽ കഴുതയുമില്ല കയറുമില്ല! അയാൾ അതു കണ്ട് കഴുതയെപ്പോലെ കരഞ്ഞു. കുട്ടികൾ കൂടെ കരഞ്ഞു. കരഞ്ഞാൽ കഴുതയെ കിട്ടുമോ? ഇല്ല. "നിങ്ങൾ വെറുതെ കിടന്ന് മോങ്ങാതെ പുറത്തിറങ്ങി കഴുതയെ അന്വേഷിക്കണം." അയാളുടെ ഭാര്യ പറഞ്ഞു. അതുകേട്ട് കഴുതക്കാരൻ രാവിലെ മുതൽ റോഡിലൂടെ നടന്നു. കാണുന്നവരോടെല്ലാം 'കഴുതയെ കണ്ടോ' എന്ന് തിരക്കി. അവരാരും അയാളുടെ കഴുതയെ കണ്ടില്ലെന്നു പറഞ്ഞു. അങ്ങനെ കരഞ്ഞും നടന്നും തളർന്നു വന്ന് സത്രത്തിലിരിക്കുകയാണ് കഴുതക്കാരൻ. "ഞാനും കുടുംബവും പട്ടിണിയാകും" കഴുതക്കാരൻ കരഞ്ഞു പറഞ്ഞു.

കഴുതക്കാരന്റെ കഥ കേട്ടിരുന്ന കച്ചവടക്കാരൻ ഇടക്കു ചോദിച്ചു:

"നിങ്ങളുടെ കഴുതയുടെ ഒരു കാലിന് മുടന്തുണ്ട്, ഇല്ലേ?"

കഴുതക്കാരൻ അതുകേട്ട് അത്ഭുതപ്പെട്ടു. ഇത്ര കിറുകൃത്യമായി അതെങ്ങനെ കച്ചവടക്കാരൻ അറിഞ്ഞു എന്ന് അതിശയിച്ചു. സന്തോഷത്തോടെ അയാൾ പറഞ്ഞു:

"ശരിയാ കൂട്ടുകാരാ. നിങ്ങൾ കണ്ടത് എന്റെ കഴുതയെ തന്നെ."

കച്ചവടക്കാരൻ കുറെ നേരം കൂടി ആലോചിച്ചിട്ട് വീണ്ടും ചോദിച്ചു.

"ആ കഴുതക്ക് ഒരു കണ്ണിന് മാത്രമേ കാഴ്ചയുള്ളൂ. എന്താ ശരിയല്ലേ?"

കഴുതക്കാരന് വളരെ സന്തോഷമായി. "ശരിയാ എന്റെ പൊന്നു സുഹൃത്തേ. ഇനി സംശയിക്കേണ്ട നിങ്ങൾ എവിടെയാണ് അതിനെ കെട്ടിയിട്ടിരിക്കുന്നത്? എനിക്കവനെ ഉടനെ കാണണം." കഴുത ക്കാരൻ ധൃതികൂട്ടി.

കച്ചവടക്കാരൻ അതൊന്നും ശ്രദ്ധിച്ചതേയില്ല. അദ്ദേഹം വീണ്ടും ആലോചനയിലായിരുന്നു. പെട്ടെന്ന് പുഞ്ചിരിച്ചുകൊണ്ട് തല ഉയർത്തി വീണ്ടും ചോദ്യമായി:

"അവന്റെ ഒരു വശത്തെ പല്ലുകളൊക്കെ കൊഴിഞ്ഞു പോയതാണോ എന്നാണെന്റെ സംശയം"

അതെയതെ, അവനൊരുവശത്ത് പല്ലില്ല സ്നേഹിതാ. ഒരിക്കൽ ഉരുണ്ടുവീണ് അപകടത്തിൽപ്പെട്ട താണവൻ. ഒരു വശത്തെ പല്ലുകളും പോയി. മുടന്തനുമായി."

"ഓ അതു ശരി."

"ഏതായാലും ഭാഗ്യം തന്നെ. താങ്കൾ കൃത്യമായി അവനെത്തന്നെ കണ്ടു പിടിച്ചല്ലോ. എവിടെയാ ണവനെ കെട്ടിയിരിക്കുന്നത് എന്ന് കാണിച്ചു തരൂ. എനിക്ക് രാത്രിയിൽത്തന്നെ അവനെയും കൊണ്ട് കുടിലിലെത്താമല്ലോ." കഴുതക്കാരൻ ധൃതികൂട്ടി.

പക്ഷെ കച്ചവടക്കാരൻ ഇരുന്നിടത്തിരുന്ന് ചരിച്ചതേയുള്ളൂ. എന്നിട്ടു സാവധാനം പറഞ്ഞു: "എന്റെ പ്രിയ സുഹൃത്തേ! സത്യം പറഞ്ഞാൽ ഞാനവനെ കണ്ടതേയില്ല!"

"എന്ത്! കണ്ടിട്ടില്ലെന്നോ! പച്ചക്കള്ളം."

"താങ്കൾ ക്ഷോഭിക്കാതിരിക്കൂ. ഞാനവനെ കണ്ടതേയില്ല. ഞാൻ താങ്കളെ പറഞ്ഞു മനസ്സിലാക്കാം..."

"അമ്പട കള്ളാ? നീയിനി പറഞ്ഞു മനസ്സിലാക്കാമെന്നോ! കഴുതക്ക് മുടന്തുള്ളതും വായിൽ പല്ലി ല്ലാത്തതും വരെ കണ്ടവൻ കഴുതയെ കണ്ടില്ലെന്ന്! മര്യാദക്കു കഴുതയെ തരുന്നോ ഇല്ലയോ?"

"ഞാൻ കാണാത്ത കഴുതയെ ഞാനെങ്ങനെ തരും സുഹൃത്തേ!" കച്ചവടക്കാരൻ സൗമ്യമായി ചോദി ച്ചു.

എന്നാൽ കഴുതക്കാരൻ ചാടിയെഴുന്നേറ്റ് ഒരു ഭ്രാന്തനെപ്പോലെ മുന്നോട്ടു കുതിച്ചു. കച്ചവടക്കാ രന്റെ കഴുത്തിന് കുത്തിപ്പിടിച്ചു. ഉന്ത്, തള്ള്, അടി, ബഹളം. ഉറങ്ങിക്കിടന്നവരെഴുന്നേറ്റു. സത്രം സൂക്ഷിപ്പുകാരൻ രംഗത്തുവന്നു. കേട്ടവർ കേട്ടവർ കഴുതക്കാരന്റെ ഭാഗം പറഞ്ഞു. കഴുതയെ കച്ച വടക്കാരൻ ഒളിപ്പിച്ചിരിക്കുകയാണ് എന്നുതന്നെ എല്ലാവരും കരുതി.

"നമുക്കു രാജാവിനെത്തന്നെ കണ്ടു പരാതി പറയാം. ഈ കള്ളനെ ഒരു പാഠം പഠിപ്പിക്കണം." ആരോ പറഞ്ഞു. എല്ലാവരും അത് സമ്മതിച്ചു.

പിറ്റേന്ന് അതിരാവിലെ തന്നെ എല്ലാവരും കൊട്ടാരത്തിലെത്തി. ഉണ്ടായ കഥയൊക്കെ സത്രം സൂക്ഷി പ്പുകാരൻ മഹാരാജാവിനെ അറിയിച്ചു. ഇപ്പോൾത്തന്നെ കച്ചവടക്കാരനെ ശിക്ഷിക്കും; ജനം കരുതി. കഴുതയെ എവിടെ ഒളിപ്പിച്ചിരിക്കുന്നു എന്ന് മഹാരാജാവിനോട് പറയേണ്ടിവരും; അവർ വിശ്വസിച്ചു.

മഹാരാജാവ് കഥയെല്ലാം കേട്ടു. എന്നിട്ട് കച്ചവടക്കാരന്റെ നേരെ തിരിഞ്ഞു: "ആട്ടെ, ആ കഴുതയെ കാണാതെയാണോ നിങ്ങൾ അടയാളങ്ങൾ പറഞ്ഞത്?"

"അതേ പ്രഭോ." കച്ചവടക്കാരൻ താഴ്മയായി അറിയിച്ചു.

"എങ്കിൽ അതെങ്ങനെ സാധിച്ചു എന്ന് പറയൂ," രാജാവ് ആവശ്യപ്പെട്ടു.

കച്ചവടക്കാരൻ ആ കഥ പറഞ്ഞു. "പ്രഭോ, ഇന്നലെ രാവിലെ തന്നെ ഞാൻ ആ വഴിയിലൂടെ നടക്കാൻ തുടങ്ങിയതാണ്. ചെമ്മൺ പാതയാണല്ലോ. തലേന്നു രാത്രി ചെറുതായി മഴയും പെയ്തിരുന്നു. അതിനാൽ റോഡിലുണ്ടായിരുന്ന പഴയ കാൽ പാടുകളെല്ലാം മാഞ്ഞുപോയിരുന്നു. കുറെ നടന്നു ചെന്നപ്പോഴാണ് ഞാൻ അതു ശ്രദ്ധിച്ചത്. വഴിയിലൂടെ ഒരു കഴുത നടന്നുപോയ തിന്റെ കാൽപാടുകൾ."

''എന്താ അത് ശ്രദ്ധിക്കാൻ കാരണം? നിങ്ങൾക്ക് കഴുതയെ കാണാതായ കഥ അറിയില്ലായിരുന്നല്ലോ."

"അത്........ പ്രഭോ എനിക്ക് ചെറുപ്പം മുതലേ അങ്ങനെയൊരു സ്വഭാവമുണ്ട്. എപ്പോഴും ചുറ്റും ശ്രദ്ധിക്കും. നോക്കിയും കണ്ടും ആലോചിച്ചുമേ നടക്കൂ. തെളിഞ്ഞ റോഡിൽ തുടർച്ചയായി കുളമ്പടികൾ കാണാൻ നല്ല രസമുണ്ട്. ഞാൻ അവയെ സൂക്ഷിച്ചു നോക്കി."

"ശരി, എന്നിട്ടോ?"

"ഒരു കാലിന്റെ പാടു മാത്രം നിലത്ത് ശരിക്ക് പതിഞ്ഞിരുന്നില്ലെന്ന് ഞാൻ കണ്ടു. അങ്ങനെയാണ് ആ കഴുതക്ക് മുടന്തുണ്ടെന്ന് ഊഹിച്ചത്." കച്ചവടക്കാരൻ വിശദീകരിച്ചു.

മിടുക്കൻ. ഇനി ബാക്കി കഥ കൂടി കേൾക്കട്ടെ." രാജാവിന് ഉത്സാഹമായി.

"വഴിയിൽ മനുഷ്യരുടെ കാൽപാടുകളേ ഇല്ലായിരുന്നു. എനിക്കത് കണ്ടപ്പോൾ കൂടുതൽ അത്ഭുതമായി."

"അതെന്താ ഇത്ര അതിശയിക്കാൻ?" രാജാവിന് കാര്യം പിടികിട്ടിയില്ല.

"അല്ലേ.... കഴുതയുടെ കൂടെ ആരും നടന്നിരുന്നില്ല എന്നല്ലേ പ്രഭോ ഊഹിക്കേണ്ടത്?"

"ഓ വളരെ ശരി തന്നെ."

"അതെ.... അതുകൊണ്ട് ആ കഴുത എങ്ങനെയോ കെട്ടിൽ നിന്നും വിട്ട് തനിയെ പോയതാണെന്ന് ഞാൻ ഊഹിച്ചു."

"മിടുമിടുക്കനാണല്ലോ താൻ! എന്നിട്ടോ? ബാക്കി വിശേഷങ്ങൾ കൂടി പറയൂ." രാജാവിന് കഥ കേൾക്കാൻ ധൃതിയായി.

"ഞാൻ ചുറ്റുപാടും ശ്രദ്ധിച്ചേ നടക്കാറുള്ളൂ പ്രഭോ. റോഡിനിരുവശവും ധാരാളം ചെടികൾ തളിർത്തു നിന്നിരുന്നു. ചിലപ്പോൾ റോഡിന്റെ വലതുഭാഗത്ത്. ചിലപ്പോൾ ഇടതു ഭാഗത്തും. പക്ഷേ, ഞാൻ കണ്ട കാഴ്ച എന്നെ അത്ഭുതപ്പെടുത്തി."

"ങും? എന്താ കേൾക്കട്ടെ."

"അത്... കഴുത റോഡിന്റെ വലതുവശത്തെ ചെടികൾ മാത്രമേ തിന്നിരുന്നുള്ളൂ. വലതുവശത്ത് ചെടികൾ ഒന്നുമില്ലാതിരുന്ന ഭാഗത്തുപോലും ഇടതുവശത്തേക്കു മാറി തിന്നിട്ടില്ല. എന്താ അതിനർഥം.?"

"ഓ...ഓ ഇപ്പോൾ പിടികിട്ടി. തന്റെ ആലോചനയുടെ പോക്ക്!" രാജാവ് അഭിനന്ദിച്ചു.

"അതെ തിരുമേനി, കഴുതക്ക് വലതു വശത്തെ കാര്യങ്ങൾ മാത്രമേ കാണാൻ കഴിഞ്ഞിരുന്നുള്ളൂ എന്ന് വ്യക്തം. വലതുവശത്ത് ചെടികൾ ഇല്ലാത്ത പല സ്ഥലത്തും ഇടതുവശത്ത് ചെടികൾ നിന്നിരുന്നു! അവയൊന്നും തിന്നിട്ടില്ല. അതാണ് കഴുതക്ക് ഇടതു വശത്ത് കാഴ്ചയില്ലെന്ന് ഞാൻ ഊഹിച്ചത്."

"ഓ ഓ അതു കൊണ്ട് ഒരു കണ്ണിനേ കാഴ്ചയുള്ളൂ എന്ന് ഊഹിച്ചു. അല്ലേ?"

“അതെ, ഇടത്തെ കണ്ണിന് കാഴ്ച ഇല്ലെന്ന് ഞാൻ അങ്ങനെ മനസ്സിലാക്കി.”

കച്ചവടക്കാരന്റെ കഥ കേട്ടു നിന്ന സാക്ഷികളെല്ലാം അത്ഭുതപ്പെട്ടുപോയി. അമ്പട വീരാ! ഇയാൾ ആളു മോശമില്ലല്ലോ എന്നായിരുന്നു അവരുടെ ചിന്ത. എന്നാൽ കഴുതക്കാരന് സഹിച്ചില്ല. അയാൾ പൊട്ടിത്തെറിച്ചു. “തിരുമേനി, കൊത്തും കോളും ഒപ്പിച്ച് ഇയാൾ ഒരു കഥ മെനഞ്ഞുണ്ടാക്കുന്നു ണ്ട്. പക്ഷേ എന്റെ കഴുതയുടെ വായിലെ പല്ലിന്റെ കാര്യം നിലത്ത് നോക്കി ആർക്കും പറയാൻ പറ്റില്ലല്ലോ!”

കച്ചവടക്കാരൻ അതുകേട്ട് ഊറിച്ചിരിച്ചു. എന്നിട്ട് പറഞ്ഞു:

“അത് നിലത്ത് നോക്കിയല്ല സുഹൃത്തേ ഞാൻ മനസ്സിലാക്കിയത്.”

രാജാവ് ഇടപെട്ടു. കഴുതക്കാരനെ നോക്കി രാജാവ് പറഞ്ഞു:

“താൻ ഇടയ്ക്ക് കയറി കഥയുടെ രസം കളയാതെ വെറുതെ നിൽക്ക്. അയാൾ കഥ പറഞ്ഞു തീർക്കട്ടെ.”

കച്ചവടക്കാരൻ കഥ തുടർന്നു.

“തിരുമേനീ, ഇത്രയുമെല്ലാം കണ്ടു പിടിച്ചപ്പോൾ എനിക്ക് കൂടുതലറിയാനുള്ള ആവേശമായി. ഞാൻ വലതു വശത്തെ ചെടികളെല്ലാം നോക്കി. കഴുത ചില ഇലകൾ മുഴുവൻ തിന്നിരുന്നു. അവ കഴുത ക്കിഷ്ടപ്പെട്ട ഇലകളായിരിക്കണം. ചില ഇലകൾ കടിച്ചു നോക്കിയിട്ടും പാതി ചവച്ചിട്ടും വിട്ടു കള ഞ്ഞിരിക്കുന്നു. അത്തരം ഇലകൾ നോക്കിയപ്പോഴാണ് ഞാൻ അത്ഭുതകരമായ ആ രഹസ്യം കണ്ടു പിടിച്ചത്. ഒരു വശത്തെ പല്ലുകളേ ഇലകളിൽ പതിഞ്ഞിട്ടുള്ളൂ! അപ്പോൾ മറുവശത്തെ പല്ലുകൾ നഷ്ടപ്പെട്ടിരിക്കാം എന്ന് ഞാൻ ഊഹിച്ചു.”

“അഭിനന്ദനങ്ങൾ, സുഹൃത്തേ! താങ്കൾക്ക് അസാധാരണമായ നിരീക്ഷണശക്തിയുണ്ട്, നിഗമന ത്തിനുള്ള കഴിവുണ്ട്. നല്ല ബുദ്ധിയും!” രാജാവ് കച്ചവടക്കാരനെ അഭിനന്ദിച്ചു.

“തിരുമേനീ, സത്രത്തിന് നാലു നാഴിക പുറകിൽ എത്തിയപ്പോൾ കഴുതക്കുളമ്പടികൾ കാണാതായി. അതുകൊണ്ട് ആ ഭാഗത്ത് എത്തിയപ്പോൾ കൃഷിക്കാർ ആരെങ്കിലും കഴുതയെ പിടിച്ച് കെട്ടിയിരിക്കും എന്ന് ഞാൻ ഊഹിക്കുന്നു. എനിക്ക് കച്ചവടക്കാര്യത്തിനായി ധൃതിയിൽ

പോരേണ്ടിയിരുന്നതിനാൽ ഞാനവിടെ തിരക്കിയില്ല. സത്രത്തിലെത്തിയതിനു ശേഷമുള്ള കഥ തിരുമേനി കേട്ടതാണല്ലോ." കച്ചവടക്കാരൻ കഥ പറഞ്ഞു നിർത്തി.

"ഹായ് എന്റെ രാജ്യത്ത് ഇത്ര മിടുക്കനായ ഒരാളുണ്ടെന്ന് ഞാൻ ഇപ്പോഴല്ലേ അറിയുന്നത്. എന്തും കാണാനും മനസ്സിലാക്കാനും ചിന്തിക്കാനും തീരുമാനങ്ങളിലെത്താനുമുള്ള താങ്കളുടെ കഴിവിൽ എനിക്ക് സന്തോഷമുണ്ട്. ഇതാ എന്റെ വക ഒരു സമ്മാനം." രാജാവ് ഒരു വീരാളിപ്പട്ടെടുത്ത് കച്ച വടക്കാരനെ പുതപ്പിച്ചു. എന്നിട്ട് തുടർന്നു:

"താങ്കൾ ഇന്നു മുതൽ എന്റെ മന്ത്രിയായിരിക്കും. താങ്കളെപ്പോലെ ബുദ്ധിയും ബോധവും ഉള്ളവർ മന്ത്രിമാരായാലേ രാജ്യഭരണം നന്നാകൂ."

രാജാവ് കഴുതക്കാരന്റെ നേരെതിരിഞ്ഞ് ചോദിച്ചു. "കഴുതയെ കണ്ടോ, കണ്ടോ എന്ന് കരഞ്ഞു കൊണ്ട് നിങ്ങൾ റോഡിലൂടെ പകൽ മുഴുവൻ നടന്നല്ലോ. കഴുതയുടെ കുളമ്പടികളെങ്കിലും റോഡിൽ ഉണ്ടോ എന്ന് നോക്കിയോ?"

കഴുതക്കാരൻ നിന്ന് പരുങ്ങി.

"തിരുമേനീ, എനിക്ക് വലിയ സങ്കടമായിരുന്നു....ഞാൻ...."

"കിടന്നു മോങ്ങി, അല്ലേ? അതോ നടന്ന് മോങ്ങിയോ? എടോ കഴുതേ, കണ്ണും കാതും തുറന്നു വെച്ച് ജീവിക്ക്. എന്നാൽ തനിക്ക് കഴുതയേയും കിട്ടും, ജീവിതവും കിട്ടും. പോ പോ, വേഗം ഇവിടെ നിന്നും ഓടിക്കോ."

കഴുതക്കാരൻ ഓടിപ്പോയി. പുറകെ സത്രം സൂക്ഷിപ്പുകാരനും കൂട്ടുകാരനും നടന്നു പോയി. കച്ച വടക്കാരനോ കൊട്ടാരത്തിൽ താമസവുമായി! ഇതാണ് കൂട്ടുകാരെ ഒരു കഥ. പഴയ കഥ.

# കുട്രൂ കുട്രൂ ട്രൂ ട്രൂ

“ആട്ടെ, എന്തിനാ ഞാൻ ഈ കഥ നിങ്ങളോട് പറഞ്ഞതെന്നു മനസ്സിലായോ?” കഥകേട്ടു രസിച്ചിരുന്ന കൂട്ടുകാരനോട് മാസ്റ്റർ പെട്ടെന്നു ചോദിച്ചു.

എന്തിനാ? അവർ പരസ്പരം നോക്കി. “ഓ എനിക്കു മനസ്സിലായി.” അപ്പുക്കുട്ടൻ ചാടിപ്പറഞ്ഞു.

“ഉം, എന്നാൽ കേൾക്കട്ടെ.”

“ഞങ്ങളും ആ കച്ചവടക്കാരനെപ്പോലെ ജീവിക്കണമെന്നല്ലേ മാസ്റ്റർ ഉപദേശിച്ചത്.”

“അതു തന്നെ.”

“കഴുതക്കാരനെപ്പോലെ കണ്ണും കാതും അടച്ചു കഴിയരുതെന്ന്; അല്ലേ മാസ്റ്റർ?”

“അതു തന്നെ. അപ്പോൾ നിങ്ങൾ ഇത്രയും നാൾ എങ്ങനെയാണ് കഴിഞ്ഞത്? കണ്ണും കാതും തുറന്നുവെച്ചു തന്നെയല്ലേ?” മാസ്റ്റർ വീണ്ടും ചോദ്യമായി.

“ഹഹഹ ഇതെന്തു ചോദ്യമാ മാസ്റ്റർ?” കൊച്ചുമുഹമ്മദ് ചിരിച്ചുപോയി.

“എന്താ കൊച്ചുമുഹമ്മദിന് ചിരി?” മാസ്റ്റർ ചിരിച്ചുകൊണ്ടു ചോദിച്ചു.

“അല്ല... ഉണർന്നിരിക്കുമ്പോൾ ആരെങ്കിലും കണ്ണടച്ചു കഴിയുമോ! പിന്നെ കാതിന്റെ കാര്യം.

[illegible]നെ അടച്ചു വയ്ക്കും? ഉറങ്ങുമ്പോൾപോലും തുറന്നല്ലേ എന്നോർത്തു ചിരിച്ചു പോയതാ!"

കൊച്ചുമുഹമ്മദിന്റെ വിശദീകരണം കേട്ടു ബാലവേദിയിലെ കൂട്ടുകാരെല്ലാം ചിരിച്ചുപോയി. സംഗതി ശരിയല്ലേ? ആർക്കെങ്കിലും കാത് അടയ്ക്കാൻ പറ്റുമോ?

"[illegible], എല്ലാവരും കൊച്ചുമുഹമ്മദിന്റെ വശം ചേർന്നല്ലോ. എന്റെ ചോദ്യം തന്നെ മണ്ടൻ [illegible]മായി, അല്ലേ? എല്ലാവരും കണ്ണും കാതും തുറന്നുവച്ചുതന്നെയാ കഴിയുന്നതെന്ന് സമ്മതിച്ചു. എന്നാലൊരു ചോദ്യം. റെഡി?"

"റെഡി."

"[illegible]യിടെ എന്നും അതിരാവിലെ ഒരു പാട്ട് കേൾക്കാറില്ലേ? കുട്രൂ....കുട്രൂ....ട്രൂ...ട്രൂ.... എന്ന്?"

"ഉവ്വ്. ഞാൻ എന്നും കേൾക്കാറുണ്ട്."

"ഞാനും"

"ഞാനും"

"ഞാൻ ഉച്ചക്കും കേൾക്കാറുണ്ട് മാസ്റ്റർ."

"ഞാൻ കേൾക്കാറില്ലല്ലോ മാസ്റ്റർ." തോമസ് സങ്കടപ്പെട്ടു.

അപ്പോൾ തോമസ് ചെവി അടച്ചാണ് കിടക്കുന്നതെന്നർഥം. അതായത് ചെവി തുറന്നാണെങ്കിലും [illegible]ങ്ങൾ ശ്രദ്ധിക്കാറില്ലെന്ന്. ഇനി ചുറ്റുപാടുംനിന്ന് വരുന്ന ശബ്ദങ്ങൾ ശ്രദ്ധിക്കണം, ട്ടോ"

[illegible] [illegible]കുലുക്കി.

"[illegible], [illegible]ക്കി എല്ലാവരും ചെവി തുറന്നു തന്നെയാണ് കഴിയുന്നതെന്ന് സമ്മതിച്ചു. കൂട്രൂ കുട്രൂ [illegible] എന്ന പാട്ട് കേട്ടല്ലോ നിങ്ങൾ. ആ പാട്ടുകാരൻ പക്ഷിയുടെ നിറമെന്താണ്?"

"[illegible] നിറം..." അപ്പുക്കുട്ടൻ ചോദ്യം കേട്ട് അന്തംവിട്ടു നിന്നു.

"[illegible] [illegible]ൂവിപ്പാ മാസ്റ്റർ." കൊച്ചുമുഹമ്മദ് ചാടിപ്പറഞ്ഞു.

“കൊച്ചുമുഹമ്മദ് ആ പക്ഷിയെക്കണ്ടിട്ടുണ്ടോ?” മാസ്റ്റർ തിരക്കി.

കൊച്ചുമുഹമ്മദ് പരുങ്ങി. മുഹമ്മദിന്റെ കള്ളച്ചിരി കണ്ടപ്പോൾ കൂട്ടുകാരും ചിരിച്ചു[illegible] മുഹമ്മദ് തലചൊറിഞ്ഞു കൊണ്ട് പതുക്കെ പറഞ്ഞു.

“കണ്ടിട്ടില്ല മാസ്റ്റർ. ചുവപ്പായിരിക്കും എന്നാ ഞാൻ ഊഹിച്ചത്.”

“ഹഹഹഹ. ഊഹിച്ചത് തെറ്റാണല്ലോ മുഹമ്മദുകുഞ്ഞേ. ഇനി ആരും ഊഹിച്ചു പറയേണ്ട [illegible]. കണ്ടവരുണ്ടെങ്കിൽ കൈപൊക്കൂ.”

ആരും കൈ പൊക്കിയില്ല. അതു കണ്ട് മാസ്റ്റർ തുടർന്നു.

“എന്നും കൂട്രൂ കുട്രൂ എന്ന പാട്ടു കേട്ടിട്ട് ഒന്നു ചുറ്റുപാടും നോക്കാൻ തോന്നിയില്ല, അല്ലേ?”

കൂട്ടുകാർ ഒന്നും മിണ്ടിയില്ല. എന്തു മിണ്ടാൻ? മാസ്റ്റർ നല്ല വെട്ടിലല്ലേ വീഴ്ത്തിക്കളഞ്ഞത്.

“കണ്ണുണ്ടായാൽ പോരാ, കാണണം! ചുറ്റുപാടും ശ്രദ്ധിച്ചു കാണാനുള്ള താൽപര്യം ഉണ്ടാകണം. ചെറുപ്പം മുതൽ വളർത്തിയെടുക്കേണ്ട ഒരു സ്വഭാവമാണിത്. കാണുംതോറും അറിവു കൂടിവരും. ഓരോന്നും കാണുമ്പോൾ നാം അതെപ്പറ്റി ചിന്തിക്കും. അപ്പോൾ സംശയങ്ങളുമുണ്ടാകും. ചോദ്യങ്ങൾ ചോദിച്ചു പോകും. ഉത്തരങ്ങൾ തേടും. അപ്പോൾ കൂടുതൽ വിവരങ്ങൾ കണ്ടെത്തും. അപ്പോൾ അതിലും കൂടുതലറിയാൻ ആഗ്രഹം തോന്നും. കൂടുതൽ കൂടുതൽ കാണാനും നിരീക്ഷിക്കാനും പരീക്ഷിക്കാനും ആവേശം തോന്നും. അറിയാനുള്ള ഈ ആവേശമുള്ളവരേ മിടുക്കൻമാരായി വളരൂ.”

മാസ്റ്റർ ഉപദേശിച്ചു.

“ഇനി ഞങ്ങൾ ശരിക്ക് കണ്ണു തുറന്നു തന്നെ ജീവിക്കാം മാസ്റ്റർ” രൂപക്കുട്ടി സമ്മതിച്ചു.

“എങ്കിൽ നന്ന്. കാണുകയും കേൾക്കുകയും മാത്രം പോരാ, കാര്യങ്ങളെപ്പറ്റി ചിന്തിക്കുകയും വേണം. ആട്ടെ, നിങ്ങളെല്ലാം കുട്രൂ കുട്രൂ എന്ന പാട്ടു കേട്ടു. പക്ഷേ, പക്ഷിയെ കണ്ടുമില്ല. വല്ലപ്പോഴും ശബ്ദം കേട്ട ഭാഗത്തേയ്ക്ക് അറിയാതെയെങ്കിലും നോക്കിയിട്ടുണ്ട് പലരും. ആ പാട്ടുകാരനെ കണ്ടില്ല. എന്താ കാരണമെന്ന് ആലോചിച്ചു പറയാൻ ശ്രമിക്കൂ.”

കൂട്ടുകാർ കുറെനേരം ആലോചിച്ചിരുന്നു. "മാസ്റ്റർ ആ പക്ഷി തീരെ ചെറുതായിരിക്കും. അതായിരിക്കും കാണാൻ വിഷമം." അപ്പുക്കുട്ടൻ ഊഹിച്ചു പറഞ്ഞു.

"അപ്പുക്കുട്ടന്റെ ഊഹം ശരിയാണ്. ആ പാട്ടുകാരൻ പക്ഷി ചെറുതു തന്നെയാണ്. പക്ഷേ, അടക്കാ കുരുവി അതിലും ചെറുതാണ്. എന്നിട്ടും നിങ്ങൾ അതിനെ കാണുന്നുണ്ടല്ലോ. അപ്പോൾ കാരണം വേറെ ഉണ്ട്. ഒന്നുകൂടി ആലോചിക്കൂ."

എല്ലാവരും ആലോചിച്ചിരുന്നു, എന്താ ആരും കാണാതെ പോയത്? മരത്തിലേക്ക് നോക്കിയവരും കാണാതെ പോയതല്ലേ അതിശയം! എന്തായിരിക്കും കാരണം? പെട്ടെന്ന് ദീപുവിനൊരു ബുദ്ധിതോന്നി. മരക്കൊമ്പിൽ നിന്നുമല്ലേ പാട്ട് കേൾക്കുന്നത്. അവിടെ ഇരിക്കുന്ന കിളിയുടെ നിറം പച്ചയാണെങ്കിൽ അതിനെ കാണാൻ വിഷമമായിരിക്കും. കാരണം പച്ചിലകൾക്കിടയിലിരിക്കുന്ന പച്ച നിറക്കാരനെ തിരിച്ചറിയാൻ പാടാണ്. ദീപു തന്റെ ഊഹം മാസ്റ്ററോട് പറയുകയും ചെയ്തു.

"മിടുക്കൻ" മാസ്റ്റർ അഭിനന്ദിച്ചു.

"ശരിയായ വഴിക്കായിരുന്നു ദീപുവിന്റെ ചിന്ത. യുക്തിപൂർവ്വം ചിന്തിച്ചപ്പോൾ ശരിയായ നിഗമനത്തിലെത്തിയതു കണ്ടോ? കാണാത്ത പക്ഷിയുടെ നിറം വരെ ശരിയായി ഊഹിച്ചു." മാസ്റ്റർ പറഞ്ഞു.

"ഓ പച്ച നിറക്കാരനാണോ? എങ്കിൽ ഞാൻ കണ്ടിട്ടുണ്ട് മാസ്റ്റർ." രാജു പറഞ്ഞു.

"എന്നിട്ട് നേരത്തെ പറയാഞ്ഞതെന്താ?"

"അവനാണ് പാട്ടുകാരൻ എന്നറിയില്ലായിരുന്നു." രാജു സമ്മതിച്ചു.

"അത് അവനെ ശ്രദ്ധിക്കാഞ്ഞിട്ടല്ലേ. 'കുട്ടുറുവൻ' എന്നാണ് അവന്റെ പേര്."

"കുട്രൂ കുട്രൂ എന്ന് കരയുന്നതു കൊണ്ടാണ് ആ പേരിട്ടത്, അല്ലേ മാസ്റ്റർ?"

"അതെ, പക്ഷെ കരയുകയല്ല വിനൂ, പാടുകയാണ്."

"ഓ ശരി, പാട്ടു തന്നെ. സമ്മതിച്ചു."

“അവന്റെ പച്ചനിറം കാരണം അവനെ ‘പച്ചിലക്കുടുക്ക’ എന്നും വിളിക്കാറുണ്ട്. *സ്മാൾ ഗ്രീൻ ബാർബെറ്റ് (small green barbet)* എന്നാണ് ഇംഗ്ലീഷിൽ പറയുന്നത്.”

“ഓ, ഈ ഇംഗ്ലീഷ് പേരൊന്നും പഠിക്കാൻ എനിക്ക് വയ്യ.” കൊച്ചുമുഹമ്മദ് പരാതി പറഞ്ഞു.

“അത് പഠിക്കാൻ അത്ര വിഷമമൊന്നുമില്ല മുഹമ്മദേ. രണ്ടു മൂന്നു പ്രാവശ്യം കേൾക്കുമ്പോൾ ആരും പഠിക്കും. ഇംഗ്ലീഷ് പേരുകൂടി പഠിച്ചില്ലെങ്കിൽ കുഴപ്പമാണ്.”

“എന്താ മാസ്റ്റർ കുഴപ്പം?” അനുവിന് സംശയം.

“ഓരോ നാട്ടിലും ഓരോ പേരായിരിക്കും. കോട്ടയത്തുകാരുടെ പേരായിരിക്കില്ല പയ്യന്നൂർക്കാരുടേത്. അപ്പോൾ പറയുന്നത് മനസ്സിലാവുകയില്ല. എന്നാൽ ഇംഗ്ലീഷ് പേര് എല്ലായിടത്തും ഒന്നായിരിക്കും. അതാണ് അതുകൂടി പഠിക്കണമെന്ന് പറഞ്ഞത്.”

“ഓ ശരി, എങ്കിൽ നമ്മുടെ ബാലവേദിയിൽ നമുക്കൊരു ചാർട്ടുണ്ടാക്കാം. പക്ഷികളുടെ ചിത്രവും നാടൻ പേരും ഇംഗ്ലീഷ് പേരും കാണിച്ചുള്ള ചാർട്ട്.” സൂസിക്കുട്ടി നിർദ്ദേശിച്ചു.

“ഭേഷ്, നല്ല ആശയം. സൂസിക്കുട്ടിക്ക് നല്ലവണ്ണം പെയിന്റ് ചെയ്യാനറിയാമല്ലോ. ഈ ജോലിയുടെ നേതൃത്വം സൂസിക്കുട്ടിക്കു തന്നെ.”

“മാസ്റ്റർ സഹായിക്കണം.”

“പിന്നില്ലേ. സഹായത്തിന് നല്ല പുസ്തകങ്ങളും കാണിച്ചു തരാം.”

# ഞാൻ കണ്ട നാടകം

"ഞങ്ങളുടെ പറമ്പിൽ ധാരാളം കരിയിലപ്പക്ഷികളുണ്ട് മാസ്റ്റർ." വർത്തമാനത്തിനിടക്ക് ലീല പറഞ്ഞു.

"ഉണ്ടോ ? എന്താണാ പക്ഷികളുടെ നിറം?"

"കരിയിലയുടെ നിറമാണ് മാസ്റ്റർ."

"കരിയിലപ്പക്ഷികൾ ഞങ്ങളുടെ പറമ്പിലുമുണ്ട്."

"ഉണ്ടോ രജി? എന്നിട്ടവയെ ശ്രദ്ധിക്കാറുണ്ടോ?"

"ങാ ചിലപ്പോഴൊക്കെ."

"ഞാൻ ഒത്തിരി നേരം അവയെ നോക്കി നിൽക്കാറുണ്ട്." ലീല ഇടയ്ക്കു കയറി പറഞ്ഞു.

"ഓ അപ്പോൾ ലീല പക്ഷിനിരീക്ഷണം നേരത്തെതന്നെ നന്നായി നടത്തുന്നുണ്ടല്ലോ. ആട്ടെ, എന്താണീ കരിയിലപ്പക്ഷികളുടെ പ്രത്യേകത?"



"അവ കൂട്ടം കൂട്ടമായേ നടക്കൂ. ഒറ്റയ്ക്ക് കഴിയുകയേ ഇല്ല."

"ലീല പറഞ്ഞത് വളരെ ശരിയാണ്." മാസ്റ്റർ സമ്മതിച്ചു.

"അവ ഒന്നാം ക്ലാസ്സിലെ കുട്ടികളെപ്പോലെയാ മാസ്റ്റർ." രജി തന്റെ കണ്ടുപിടുത്തവും പറഞ്ഞു.

"എന്നുവച്ചാലെന്താ രജീ."

"അതോ? എപ്പോഴും അവ കലപിലാ കലപിലാ ബഹളം വയ്ക്കും. വർത്തമാനം പറയും. ഒച്ചയുണ്ടാക്കാതെ ഇരിക്കുകയേ ഇല്ല"

"ഹോ, രണ്ടാം ക്ലാസ്സുകാരൻ രജി ഒച്ചയുണ്ടാക്കാത്തതു പോലെ." ഒന്നാം ക്ലാസ്സുകാരി രൂപ കളിയാക്കി.

"രണ്ടാം ക്ലാസ്സുകാരും കലപില ബഹളം വെയ്ക്കും. സമ്മതിച്ചു. പക്ഷേ, രജി പറഞ്ഞ കാര്യം ശരിയാ. കരിയിലപ്പക്ഷികൾ വലിയ ബഹളക്കാരാണ്."

"ശരിയാ മാസ്റ്റർ ഞാനും ശ്രദ്ധിച്ചിട്ടുണ്ട്." അപ്പുക്കുട്ടൻ, മാസ്റ്റർ പറഞ്ഞത് ശരി വെച്ചു.

"ആഹാ, നമ്മുടെ ബാലവേദിയിൽ പക്ഷിനിരീക്ഷകർ പലരുമുണ്ടല്ലോ. ആട്ടേ, എന്താ അപ്പുക്കുട്ടൻ കണ്ടത്."



"എല്ലാ കരിയിലപ്പക്ഷികളും കൂടി ഒന്നിച്ച് നിരന്നു നിൽക്കും. എല്ലാംകൂടി കലപിലാ എന്തോ പറയും. എന്നിട്ട് ഒന്നിച്ച് മുന്നോട്ടു ചാടും നിലത്ത് നിന്നാലുടൻ കരിയിലകൾക്കിടയ്ക്കു നിന്ന് എന്തൊക്കെയോ കൊത്തിത്തിന്നും. പിന്നെയും കലപില വർത്തമാനം. പിന്നെയും ഒന്നിച്ചുചാട്ടം. നല്ല രസമാ കാണാൻ."

"ശരിയാ അപ്പുക്കുട്ടാ. കണ്ണും കാതും തുറന്നു വെച്ചുകൊണ്ട് പ്രകൃതിയെ

നിരീക്ഷിച്ചാൽ ഇങ്ങനെ എന്തെല്ലാം കാഴ്ചകൾ കാണാൻ കഴിയുമെന്നോ. ഞാൻ ഒരു ദിവസം കരിയിലപ്പക്ഷികളെ നോക്കിനിന്നപ്പോൾ ഒരു നാടകം കണ്ടു." മാസ്റ്റർ ഒരു കഥ പറയാൻ തുടങ്ങി.



"നാടകമോ?" ദേവുവിന് അത്ഭുതം;

"അതെ. ഒരു ദിവസം പറമ്പിന്റെ മൂലയിൽ വലിയ ബഹളം. കരിയിലപ്പക്ഷികളായിരുന്നു. ബഹളം കൂട്ടിയിരുന്നത്. ഞാൻ ഒളിച്ചു നിന്ന് ശ്രദ്ധിച്ചു." മാസ്റ്റർ ആ സംഭവകഥ പറയാൻ തുടങ്ങി.

"എന്നിട്ടോ?" നാരായണന് ബാക്കി കേൾക്കാൻ ധൃതിയായി.

"കരിയിലപ്പക്ഷികളെല്ലാം ഒരുസ്ഥലത്ത് വട്ടത്തിൽനിന്ന് വലിയ കരച്ചിൽ. ഞാൻ ശ്രദ്ധിച്ചു നോക്കി. അപ്പോഴാണ് ഞെട്ടിക്കുന്ന ആ കാഴ്ച!"

"എന്താ മാസ്റ്റർ!"

"ഒരു വലിയ ചേരപ്പാമ്പ്! അവന്റെ വായിൽ ഒരു വലിയ കരിയിലപ്പക്ഷിക്കുഞ്ഞ്!"

"ഹോ കഷ്ടം!"

"പാമ്പിനു ചുറ്റും നിന്നാണ് പാവങ്ങൾ കരയുന്നത്. ചില ധൈര്യവാൻമാർ പാമ്പിന്റെ പുറത്തു ചാടി നിന്നുവരെ കരയുന്നുണ്ട്. പക്ഷെ പാമ്പിന്റെ വായുടെ അടുത്തു ചെല്ലാനോ അതിനെ കൊത്താനോ അവർക്ക് ധൈര്യവുമില്ല."

"പാമ്പ് അനങ്ങാതെ കിടപ്പാണോ മാസ്റ്റർ?"

"അതെ, പാമ്പ് ഒരു ബഹളവും ശ്രദ്ധിക്കുന്നേയില്ല. പക്ഷിക്കുഞ്ഞിനെ വിഴുങ്ങുന്ന ജോലിയിൽ തന്നെ."

"പാവം പക്ഷിക്കുഞ്ഞ് !"

"പാമ്പ് ആ പക്ഷിക്കുഞ്ഞിനെ മുഴുവൻ വിഴുങ്ങിത്തീരുംവരെ കരിയിലപ്പക്ഷികൾ പാമ്പിന് ചുറ്റും നിന്ന് കരഞ്ഞു. കണ്ടുനിന്ന എനിക്കും കരച്ചിൽ വന്നു."

"എന്നിട്ടോ മാസ്റ്റർ?"

"പാമ്പ് സാവധാനം ഇഴഞ്ഞ്, പറമ്പിലെ പാഴ്ചെടികൾക്കിടയിലേക്ക് മറഞ്ഞു. കുറെനേരം കൂടി അവിടെ നിന്നു കരഞ്ഞിട്ടേ കരിയിലപ്പക്ഷികൾ പറന്നു പോയുള്ളൂ. സ്വന്തം കുഞ്ഞിനോട് അവർക്ക് എന്തു സ്നേഹം! ഞാൻ അതിശയിച്ചു പോയി."

"ഹൊ, ഇത്തരം എന്തെല്ലാം നാടകങ്ങൾ അപ്പോൾ നമുക്കു ചുറ്റും നടക്കുന്നുണ്ടാകണം.?" അപ്പു ക്കുട്ടൻ അതോർത്ത് അതിശയിച്ചു.

"ശരിയാണ് അപ്പുക്കുട്ടാ."

"ഞാൻ ഇന്നു മുതൽ എല്ലാ പക്ഷികളെയും നിരീക്ഷിച്ചു പഠിക്കും."

"ഞാനും."

"ഞാനും."

മാസ്റ്ററുടെ കഥ കേട്ടതോടെ എല്ലാവർക്കും പക്ഷികളോട് വലിയ താത്പര്യമായിരിക്കുന്നു. മാസ്റ്റർ അതുകണ്ട് ചിരിച്ചു. പിന്നെ പറഞ്ഞു.

"ഞാനൊരു സൂത്രം പറഞ്ഞു തരാം. നിങ്ങളുടെയെല്ലാം വീടുകളിൽ ചട്ടികൾ ഇല്ലേ? ചെടിവയ്ക്കുന്ന ചട്ടിയല്ല. അരിയും കറിയും വയ്ക്കുന്ന ചട്ടി."

“ഉണ്ട്.”

“ഇല്ല”

“ഉള്ളവർ അവയിൽ നിന്നും രണ്ടുമൂന്നെണ്ണം എടുക്കണം. പഴയ ചട്ടികൾ മതി. വക്കു പൊട്ടിയതും മറ്റും അമ്മമാർ തരും. അധികം ആഴമില്ലാത്ത ചട്ടികൾ ആണ് വേണ്ടത്. ഒരു സാധാരണ പക്ഷിക്കു കയറിയിരിക്കാൻ മാത്രം വലുപ്പം വേണം. വീട്ടിൽ ചട്ടികൾ ഇല്ലാത്തവർ വിലക്കു വാങ്ങുക.”

“എന്നിട്ടോ?”

“ആ ചട്ടികളിൽ നല്ല വെള്ളം നിറയ്ക്കുക. മുറ്റത്തിനരികിലോ പറമ്പിലോ പല ഭാഗങ്ങളിലായി വയ്ക്കുക. തണലുള്ള ഭാഗത്തേ വയ്ക്കാവൂ.”

“എന്തിനാ മാസ്റ്റർ ഈ സൂത്രം?”

“പക്ഷികളെ ആകർഷിക്കാൻ. വെയിലുള്ള ദിവസങ്ങളിൽ നല്ല ചൂടുണ്ടായിരിക്കുമല്ലോ. ഉച്ചയാകുമ്പോഴേക്ക് പക്ഷികൾക്ക് കുളിക്കണമെന്നു തോന്നും. ചട്ടികളിലെ വെള്ളം അവ കണ്ടു പിടിക്കും. സാവധാനം ചുറ്റും ശ്രദ്ധിച്ച് അപകടമില്ല എന്ന് ഉറപ്പായാൽ പക്ഷികൾ ചട്ടികൾക്കടുത്തേക്കു പറന്നു വരും.”

“അപ്പോൾ ഞങ്ങൾ ചട്ടിക്കടുത്ത് നിന്നാലോ?”

“നിന്നാൽ പക്ഷികൾ അടുത്തു വരികയില്ല. നിങ്ങൾ മാറി ഒളിച്ചു നിൽക്കണം. പക്ഷികൾ വന്നു വക്കിലിരുന്നു കുളി തുടങ്ങും. ചിലത് തല വെള്ളത്തിലിട്ട് കുലുക്കി കുളിക്കും. ചിലത് വെള്ളത്തിലേക്ക് ചാടിക്കുളിക്കും. ഓരോ തരം പക്ഷിയുടെയും കുളി ഓരോ തരത്തിലാണ്. അവയുടെ കുളിയും കളിയും കണ്ടു നിൽക്കാൻ എന്തു രസമാണെന്നോ!”

“ഇന്നു വീട്ടിലെത്തിയാലുടൻ ഞാൻ പക്ഷികൾക്കു കുളിക്കാൻ വെള്ളം വച്ചു കൊടുക്കും.”

“വെള്ളം ഇടയ്ക്കു മാറ്റണോ മാസ്റ്റർ?”

“വേണം. പക്ഷികളുടെ കുളി കഴിയുമ്പോൾ വെള്ളം മുഴുവൻ അഴുക്കാകും. അതിനാൽ ദിവസവും ചട്ടി കഴുകി പുതിയ വെള്ളം നിറച്ചു വയ്ക്കണം.”

“റെഡി”

“നമുക്ക് ഒരു ദിവസം ബാലവേദിയിൽ പക്ഷിനിരീക്ഷണത്തെപ്പറ്റി ഒരു ക്ലാസ് നടത്തിയാലോ മാസ്റ്റർ?”

“വെറും ക്ലാസുകൊണ്ടു കാര്യമില്ല. നമുക്ക് പുറത്തിറങ്ങി നടക്കാം. പാടത്തും പറമ്പിലും കാട്ടിലും കുളക്കരയിലുമൊക്കെ നടന്ന് പക്ഷികളെ കാണാം; നിരീക്ഷിക്കാം; അതിനിടെ ഓരോ തരം പക്ഷിയുടെയും പ്രത്യേകതകൾ ഞാൻ പറഞ്ഞു തരാം.”

“ഒരു തരം പഠനയാത്ര; അല്ലേ മാസ്റ്റർ?”

“അതെ. പ്രകൃതിപഠനം ക്ലാസ് മുറിയിലല്ല നടത്തേണ്ടത്. പ്രകൃതിയിലേക്ക് ഇറങ്ങണം. പ്രകൃതിയെ കാണണം; കണ്ടു രസിക്കണം. അതിനാണു പ്രകൃതിപഠന യാത്ര.”

“നാളെ ഒഴിവാണല്ലോ. നാളെത്തന്നെ നമുക്ക് പ്രകൃതി പഠനയാത്ര നടത്താം മാസ്റ്റർ.”

“അങ്ങനെ തന്നെ. എല്ലാവരും അതിരാവിലെ തന്നെ എത്തണം; എന്താ?”

“ശരി മാസ്റ്റർ. വെട്ടം വീഴുമ്പോൾ ഞങ്ങൾ എത്തും.” വിനു ഉറപ്പു നൽകി.

“കൊച്ചുമുഹമ്മദേ വെയിൽ മുഖത്തടിക്കുന്നതുവരെ കിടന്നുറങ്ങരുതെ. താമസിച്ചാൽ ഞങ്ങൾ നിന്നെ കൂടാതെ പഠനയാത്ര പോകും.” മാസ്റ്റർ ഉറക്കഭ്രാന്തനായ കൊച്ചുമുഹമ്മദിനെ കളിയാക്കി. എല്ലാവരും ചിരിച്ചു.

# ജയനെ പാമ്പു കടിച്ചു

അതിരാവിലെ തന്നെ എല്ലാവരും ബാലവേദിയിൽ കൂടി. ജയൻ മാത്രം എത്തിയിട്ടില്ല. ജയന് എന്തു പറ്റി? എല്ലാവരും വിഷമിച്ചു നിൽക്കുമ്പോഴാണ് ജയന്റെ അനിയൻ ഓടി വരുന്നത്. “എന്താ മോനേ? ജയന് എന്തു പറ്റി?” മാസ്റ്റർ ചോദിച്ചു.

ഓടി വന്നതിന്റെ കിതപ്പിനിടയിൽ അനിയൻ പറഞ്ഞു: “ജയനെ പാമ്പ് കടിച്ചു!”

“ങേ! പാമ്പോ?” എല്ലാവരും ഞെട്ടി.

“അതെ, നീർക്കോലിപ്പാമ്പ്!” അനിയൻ വിശദമാക്കി.

“ഹഹഹഹ! നീർക്കോലിപ്പാമ്പാണോ? എങ്കിൽ പേടിക്കേണ്ട. അതിന് വിഷമില്ല.” മാസ്റ്റർ പറഞ്ഞു.

“ഓ എന്നാലും പാമ്പല്ലേ? കടികൊണ്ടതല്ലേ? സംഗതി കുഴപ്പം തന്നെ.” കൊച്ചുറാണിക്ക് പേടി കൊണ്ട് വിറയലുണ്ടായി.

‘‘നമുക്ക് ജയന്റെ വീട്ടിലേക്ക് തന്നെ പോകാം. ജയനെക്കണ്ട് കാര്യങ്ങൾ അറിയാം’’ മാസ്റ്റർ പറഞ്ഞു. അത് എല്ലാവർക്കും ഇഷ്ടമായി. അങ്ങനെ എല്ലാവരും ജയന്റെ വീട്ടിലേക്ക് നടന്നു.

അപ്പുക്കുട്ടനാണ് ആദ്യം ഓടി ജയന്റെ വീട്ടിലെത്തിയത്. പുറകെ മറ്റുള്ളവരുമെത്തി.

ജയനെ പുറത്തെങ്ങും കണ്ടില്ല. അവർ വീട്ടിനുള്ളിലേക്ക് കയറി. ദാ ജയൻ ഒരു കട്ടിലിൽ കിടക്കുന്നു. കൂട്ടുകാരെ കണ്ടപ്പോൾ അവന്റെ കണ്ണുനിറഞ്ഞു. ജയന്റെയടുത്ത് കട്ടിലിൽ അവന്റെ അമ്മയും ഇരിപ്പുണ്ട്.

മാസ്റ്റർ തിരക്കിയപ്പോൾ അമ്മ വിവരം പറഞ്ഞു. ഇന്നലെ ബാലവേദിയിൽ നിന്നും വന്നയുടനെ അനിയനേയും കൂട്ടി കുളത്തിൽ ചാടി വെള്ളത്തിൽ നീന്തുകയും മുങ്ങുകയും തകർക്കുകയുമായിരുന്നു. ഏറെ നേരം കഴിഞ്ഞപ്പോഴാണ് നീർക്കോലി ഒറ്റക്കടിയിട്ടുകൊടുത്തത്. ജയന്റെ കരച്ചിൽ കേട്ട് അമ്മ ഓടിയെത്തി ജയനെ കരക്കു കയറ്റി നോക്കിയപ്പോൾ മുറിപ്പാടിൽ നിന്നും ചോര ഒഴുകുന്നു. അമ്മ പച്ചമഞ്ഞൾ അരച്ച് മുറിവിൽ പുരട്ടി. എന്നിട്ട് അവനെ പിടിച്ച് കട്ടിലിൽ കിടത്തി. അത്താഴവും കൊടുത്തില്ല...

മാസ്റ്റർ ജയനെയും അമ്മയേയും സമാധാനിപ്പിച്ചു. "ഒന്നും പേടിക്കാനില്ല. കാരണം നീർക്കോലിക്ക് വിഷമേയില്ല. ഏതായാലും മുറിവൊന്ന് കാണട്ടെ എവിടെയാണ്? കാലിനകത്താണോ?"

"അകത്തല്ല മാസ്റ്റർ തുടയിൽത്തന്നെ." അമ്മ പറഞ്ഞു.

"നോക്കട്ടെ" മാസ്റ്റർ പുതപ്പു മാറ്റി.

"നിക്കറിനുമകത്താണോ! അതെങ്ങനെയാ ജയാ? കുളത്തിൽ ചാടിയിരുന്നപ്പോൾ നിക്കറിട്ടിട്ടില്ലായിരുന്നോ?"

ജയന്റെ പരുങ്ങൽ കണ്ട് അനിയൻ ഉള്ള സത്യം തുറന്നു പറഞ്ഞു: "ചാടിത്തുടങ്ങിയപ്പോൾ നിക്കർ അരയിലുണ്ടായിരുന്നു. പിന്നെ വെള്ളത്തിൽ കളിച്ചുരസിച്ചു മറിഞ്ഞപ്പോൾ നിക്കർ ഊരിപ്പോയതറിഞ്ഞില്ല. നിക്കറിടാതെ ചാടിയിരുന്നപ്പോഴാണ് കടി കിട്ടിയത്."

അനിയന്റെ പറച്ചിൽ കേട്ട് എല്ലാവരും പൊട്ടിച്ചിരിച്ചുപോയി. ജയനും ചിരിച്ചുപോയി.

ജയന്റെ നാണം വകവക്കാതെ മാസ്റ്റർ അവന്റെ നിക്കറഴിച്ചുനോക്കി. തുടയിൽ ചെറിയൊരു മുറിവ്. നീർക്കോലിയുടെ പല്ലിന്റെ പാടുകൾ! കൂട്ടുകാർ എല്ലാവരും അത്ഭുതത്തോടെ അതുകണ്ടു.

"എടടാ നിക്കറില്ലാതെ കിടന്നു ചാടുകയല്ലായിരുന്നോ? നീർക്കോലിയെങ്ങാൻ കുറെക്കൂടി മുകളിലേക്ക് കയറി കടിച്ചിരുന്നെങ്കിൽ നീയെങ്ങനെ മൂത്രമൊഴിക്കുമായിരുന്നു?" മാസ്റ്റർ കളിയാക്കി.

"ഏതായാലും ഇങ്ങനെ കിടക്കേണ്ട കാര്യമൊന്നുമില്ല. ജയന് രാവിലെ കാപ്പികൊടുത്തോ?"

"ഇല്ല" അമ്മ പറഞ്ഞു.

"എന്നാലുടനെ കൊടുക്കൂ. എന്തെങ്കിലും കുഴപ്പമുണ്ടായാൽ ഞാൻ ഏറ്റു. നീർക്കോലിക്ക് ഒരു വിഷവുമില്ല. നിങ്ങൾ പേടിക്കാതിരുന്നാൽ മതി." മാസ്റ്റർ അമ്മയോട് പറഞ്ഞു.

കാപ്പികുടി കഴിഞ്ഞതോടെ ജയൻ ഉഷാറായി. പേടിയെല്ലാം പമ്പ കടന്നു. നീർക്കോലിക്കടി വാങ്ങിയ ധീരൻ ആയി അവൻ. കൂട്ടുകാരോട് ആ വിശേഷങ്ങൾ പറഞ്ഞുകൊണ്ടിരുന്നു.

"നമുക്ക് ജയന്റെ നീർക്കോലിക്കുളമൊന്നു കണ്ടാലെന്താ?"

"കാണണം, കാണണം" എല്ലാവരും പറഞ്ഞു.

"സാർ നീർക്കോലി കടിക്കുമോ?" കൊച്ചുറാണി മാത്രം പേടിച്ച് ചോദിച്ചു.

"എന്താ മോൾക്ക് പേടിയുണ്ടോ? ധൈര്യമായി പോന്നോളൂ" മാസ്റ്റർ അത് പറഞ്ഞ് മുമ്പെ നടന്നു. കുളത്തിൽ 'ഒരാൾ' വെള്ളമുണ്ട്. വശങ്ങളിൽ നിറയെ കാട്ടുചെടികൾ വളർന്നു നിൽക്കുന്നു. കുളത്തിനു ചുറ്റും പറമ്പിൽ നിറയെ മരങ്ങളുള്ളതിനാൽ കുളത്തിൽ നല്ല തണൽ. തണുപ്പ്. കുളത്തിൽ നിറയെ ആമ്പൽ. ആമ്പൽപ്പൂക്കൾ വിടർന്നുനിൽക്കുന്നത് കാണാൻ എന്തു ഭംഗി! കുറെയേറെ നെയ്യാമ്പലും വളർന്നിട്ടുണ്ട്. അതിന്റെ പൂക്കൾ തീരെ ചെറുതാണ്. നെയ്യാമ്പലിന്റെ പഴയ പൂക്കൾക്കിടയിലുള്ള 'കായ്' പറിച്ച് എല്ലാവരും തിന്നു.

‘നല്ല രസം” അപ്പുക്കുട്ടൻ തീറ്റക്കിടയിൽ പറഞ്ഞു.

“ഇതെന്താ തലമുടി പോലെ?” വെള്ളത്തിനടിയിലേക്ക് ചൂണ്ടി മിനി ചോദിച്ചു.

“അതാണ് മുള്ളൻ പായൽ. അതുണ്ടെങ്കിൽ വെള്ളത്തിനു നല്ല തണുപ്പായിരിക്കും. മീനുകൾക്ക് തീറ്റയും ആയി. വിശ്രമസ്ഥലവുമായി.”

പട്ടണത്തിൽ നിന്ന് ഒഴിവുകാലമാസ്വദിക്കാൻ വന്ന മിനി കുറെ മുള്ളൻപായൽ കൈയിലെടുത്തു നോക്കി.

കുളത്തിൽ വെള്ളം മുഴുവൻ വാലുമാക്രികൾ. മീനിലുമധികം വാലുമാക്രികൾ. എല്ലാവരും കൈകളിൽ വെള്ളം എടുത്തു. അതിലുമുണ്ട് നാലഞ്ച് വാലുമാക്രികൾ.

“ഓ വെറുതെയാണോ നീർക്കോലികൾ ധാരാളം വന്നു ചാടിയിരിക്കുന്നത്. അവർക്ക് എന്നും വാലുമാക്രിസദ്യ നടത്താമല്ലോ!” മാസ്റ്റർക്ക് അപ്പോഴാണ് കാര്യം പിടികിട്ടയത്. കുളത്തിൽ ഇത്ര യേറെ നീർക്കോലികളെ കാണാനുള്ള കാര്യം മനസ്സിലായത്.

“എന്നിട്ട് നീർക്കോലിച്ചേട്ടനെ കണ്ടില്ലല്ലോ.” ദീപുവിന് നീർക്കോലിയെ കാണാൻ ധൃതിയായി.

“കുളത്തിൽ എല്ലാ ഭാഗവും ശ്രദ്ധിച്ചുനോക്കൂ. അനങ്ങാതെ നിന്നുനോക്കണം. ബഹളം വെയ്ക്കാതെ. നീർക്കോലികൾ ഏറെ നേരം വെള്ളത്തിനടിയിൽ മുങ്ങിക്കഴിയുകയില്ല. കുറെ നേരം കഴിയുമ്പോൾ വെള്ളനിരപ്പിൽ വന്നു തല പുറത്തേയ്ക്കു നീട്ടും.”

“ശ്വാസമെടുക്കാനായിരിക്കും”

“അതെ. വല്ല ആമ്പലിലോ മറ്റോ തങ്ങി കിടക്കുന്നതു കാണാം അപ്പോൾ. പറ്റിയ ലാക്കിന് വാലു മാക്രിയേയും ശാപ്പിടും.”

“മാക്രിയെയോ?”

“ചെറിയ മാക്രികളേയും പിടിക്കും.”

“ശ്, മിണ്ടാതെ, മാസ്റ്റർ ദാ ഒരുത്തൻ തെക്കെ വശത്ത് കുളത്തിനരികിൽ.”

“അമ്പട വീരാ, നല്ല തടിയനാണല്ലോ നീ”

“അയ്യോ കണ്ടിട്ടു പേടിയാകുന്നു!”

“എന്തിനാ പേടി? നീർക്കോലിക്കു നിങ്ങളെയാണ് പേടി.”

“ദാ അവൻ കുളത്തിന്റെ വശത്തേക്ക് കയറണു!”

“ഇപ്പൊ ഒരു അടി കൊടുക്കാൻ നല്ല പാകത്തിനാണവൻ.”

“ഞാൻ വടി കൊണ്ടുവരട്ടെ മാസ്റ്റർ.” കൊച്ചുമുഹമ്മദ് പുറത്തേക്കോടാൻ തുടങ്ങി.

“വടി കൊണ്ടുവന്നാൽ അതുകൊണ്ടു കൊച്ചുമുഹമ്മദിന്റെ തുടയിൽ രണ്ടിട്ടു തരാം എന്താ?” മാസ്റ്റർ ചോദിച്ചു.

‘‘പാമ്പിനെ കണ്ടാൽ പിന്നെ കൊല്ലാതെ...’’ രാജു ഇടക്കു വച്ചു നിർത്തി. കാരണം നീർക്കോലി അപ്പോഴേക്കും കുളത്തിന്റെ വശത്തെ ഒരു പൊത്തിലേക്കു കയറിക്കഴിഞ്ഞിരുന്നു.

“അമ്പട, അതാണവന്റെ പൊത്ത്. അതിലിട്ടു കുത്തിയാൽ മതി,” അനു പ്ലാൻ പറഞ്ഞു.

“ആട്ടെ, നീർക്കോലിയെ കൊല്ലാൻ ധൃതി വെക്കുന്ന കൂട്ടുകാർ ആരൊക്കെയാണ്?”

അനു, വിനു, രാജു, കൊച്ചുമുഹമ്മദ് എന്നീ ‘ധീരന്മാർ’ കൈകൾ പൊക്കി.

“എന്തിനാ നീർക്കോലിയെ കൊല്ലുന്നത്?”

“അത് കടിക്കുകയില്ലേ മാസ്റ്റർ?” കൊച്ചുമുഹമ്മദിന് ദേഷ്യം തോന്നി.

“ഹൊ കൊച്ചുമുഹമ്മദ് ചൂടായല്ലോ. കടിക്കും. സമ്മതിച്ചു. എപ്പോഴാ ജയനെ കടിച്ചത്? നമ്മുടെ വീട്ടിൽ കേറിവന്നു കടിക്കുമോ?”

"ഇല്ല"

"പിന്നെ"

"കുളത്തിലിറങ്ങിയാൽ കടിക്കും."

"ആഹാ? എന്നിട്ട് നമ്മളെയൊന്നും കടിക്കാത്തതെന്താ?"

"അത്..."

"അപ്പോൾ കുളത്തിലിറങ്ങിയാലുടനെ നീർക്കോലി കടിക്കില്ല. കുളത്തിൽ ചാടിയാലും കടിക്കില്ല. തുടർച്ചയായി ചാടിയപ്പോൾ കുളം കലങ്ങികാണും. നീർക്കോലിക്കും വലിയ ശല്യമായിരിക്കും. ചാടിച്ചാടിച്ചെന്ന് നീർക്കോലിയുടെ വാലിൽ ചവിട്ടിപ്പിടിച്ചെന്നിരിക്കട്ടെ; ചാട്ടത്തിനിടയ്ക്ക് ജയനത് അറിയില്ല. നീർക്കോലി രക്ഷപെടാനുള്ള വെപ്രാളത്തിന് കടിച്ചതായിരിക്കും" മാസ്റ്റർ നീർക്കോലിയുടെ ഭാഗം പറഞ്ഞു.

"തീറ്റയാണെന്നുവച്ച് കടിച്ചതുമാകാം." അപ്പുക്കുട്ടൻ പറഞ്ഞു.

"ശരിയാണ്. നിക്കറിടാതെ കിടന്ന് ചാടുകയല്ലായിരുന്നോ. തീറ്റയാണെന്ന് കരുതി കടിച്ചത് തുടയിൽ കൊണ്ടതാകാം. ശല്യം സഹിക്കാതായപ്പോൾ കടിച്ചതാകാം. സാധാരണ അതിനെ ചവിട്ടുമ്പോഴാണ് അത് കടിക്കാറ്."

"ഹൊ, ചവിട്ടിയോ ഞാൻ!" ജയന് അത് ഓർത്തിട്ട് അറപ്പ്.

"ആഹാ, നീർക്കോലിയുടെ കടിവാങ്ങിയിട്ടും അതിനെ ഇത്ര പേടിയാണോ? പാവം നീർക്കോലി! അതിനെ ചവിട്ടിപ്പിടിച്ചാൽ പോലും അതിനാകെ ചെയ്യാവുന്നത് ആ കൊച്ചു പല്ലുകൾ കൊണ്ട് ഒന്നു കടിച്ചുപറിക്കുകയാണ്. കടിച്ചാലോ? ഒന്നുമില്ല. വിഷമേയില്ല."

"ഓ എന്നാലുമൊരു പേടി."

"ശരിയാ, ഒരറപ്പ്."

“ഓ അതിപ്പോൾ മാറ്റാം. കൊച്ചുമുഹമ്മദേ ഒരു നീണ്ട കമ്പുകൊണ്ടുവാ”

കൊച്ചുമുഹമ്മദ് കമ്പിനോടി.

“ജയാ ഒരു നല്ല പച്ച ഈർക്കിൽ കൊണ്ടുവരൂ.”

ജയൻ തൈച്ചുവട്ടിലേക്കു കുതിച്ചു.

“അപ്പുക്കുട്ടാ, ജയന്റെ വീട്ടിൽ നിന്ന് ഇത്തിരി കയറുകൊണ്ടുവരൂ.”

# നീർക്കോലി പിടുത്തം

എല്ലാവരും സാധനങ്ങളുമായെത്തി. എന്താ മാസ്റ്റർ ഭാവം? എല്ലാവരും ആകാംക്ഷയോടെ നോക്കി നിന്നു. മാസ്റ്റർ ഈർക്കിലിന്റെ അറ്റത്ത് ഒരു കൊച്ചു കെട്ടിട്ടു. എന്നിട്ട് അവിടെ ഒരു കൊച്ചു വളയം ഉണ്ടാക്കി. വലിച്ചാൽ ചെറുതാകാത്ത വളയം. എന്നിട്ടതിലൂടെ ഈർക്കിലിന്റെ മൂടുഭാഗം കോർത്തെടുത്തു. അപ്പോഴൊരു വലിയ വളയമുണ്ടായി. വലിച്ചാൽ ഉടൻ ചെറുതാകുന്ന ഒരു കുടുക്ക്!

ഈർക്കിലിന്റെ ചുവടുഭാഗം കമ്പിന്റെ അറ്റത്തുവച്ചു കെട്ടി.

റെഡി. നീർക്കോലിയേയോ മാക്രിയേയോ പിടിക്കാൻ പറ്റിയ കുടുക്കാണിത്. “പക്ഷെ, നമ്മൾ പ്രകൃതി സ്നേഹികൾ അവയെ പിടിക്കുന്നത് കൊല്ലാനല്ല കേട്ടോ” മാസ്റ്റർ പറഞ്ഞു.

മാസ്റ്റർ കുളത്തിൽ ശ്രദ്ധിച്ചു നോക്കി. നീർക്കോലിച്ചേട്ടൻമാരെ വല്ലവരെയും കാണുന്നുണ്ടോ? പായലും പുല്ലും വളർന്നുനിൽക്കുന്നതിനാൽ നീർക്കോലിക്ക് ഒളിച്ചിരിക്കാൻ എളുപ്പമാണ്. കണ്ടു പിടിക്കുകയില്ല. കുറെ നേരം ശ്രദ്ധിച്ചു നോക്കി. ഹായ്, ദാ ഒരു വിദ്വാൻ എല്ലാവരും നിന്നതിനെ തിർവശം ഒരു ആമ്പലിലയിൽ മറഞ്ഞ്, തല പുറത്തേക്കിട്ട് വിശ്രമിക്കുകയാണ്. മാസ്റ്റർ സാവധാനം കുറെ അടുത്തു ചെന്നു കമ്പിലെ ഈർക്കിലി അടുത്തേയ്ക്ക് പതുക്കെ കൊണ്ടു ചെന്നു. ശൂ! നീർക്കോലി അപ്പോഴേക്ക് വെള്ളത്തിൽ മുങ്ങി മാറി. കൂട്ടുകാർക്കൊക്കെ നിരാശ.

പക്ഷേ, മാസ്റ്റർ ശ്രദ്ധിച്ചുനോക്കിയപ്പോൾ അതിനടുത്ത് വേറൊരു വിദ്വാൻ ഇതൊന്നും കാണാതെ

കിടക്കുന്നു. മാസ്റ്റർ വളരെ പതുക്കെ കുടുക്ക് വെള്ളത്തിലൂടെ കൊണ്ടു ചെന്നു. കുടുക്കിലെ വളയം വലുതായിരുന്നു. അതിനാൽ എളുപ്പത്തിൽ നീർക്കോലിയുടെ തലയിലൂടെ അത് കഴു ത്തിലേക്ക് മാറ്റി. ഒറ്റവലി! നീർക്കോലി കുടുക്കിലായി. കുടുക്കു മുറുകി. മാസ്റ്റർ വടി പൊക്കി. നീർക്കോലി ഈർക്കിൽ കുടുക്കിൽ കിടന്നു പിടക്കുന്നു.

കൊച്ചുറാണി അതു കണ്ട് നിന്ന് പിടച്ചു!

മീനയും രൂപയും വിനുവും പേടിച്ച് നിന്നു.

മാസ്റ്റർ ഈർക്കിൽ കൈയിലെടുത്തു. നീർക്കോലിയുടെ തലയിൽപിടിച്ചു. കുടുക്ക് അയച്ചു മാറ്റി. ഇപ്പോൾ നീർക്കോലി കൈയിൽക്കിടന്ന് പിടച്ചു. മാസ്റ്റർ അതിനെയെടുത്ത്



കൂട്ടുകാരുടെയടുത്തേക്ക് കൊണ്ടു ചെന്നു. “ഇവൻ ഇണങ്ങുകയില്ല. വിട്ടാൽ ഓടിപ്പോകും. ദാ എല്ലാവരും നീർക്കോലിയെ ശരിക്കു കാണൂ.”

സാവധാനം എല്ലാവരും അടുത്തു വന്നു. മാസ്റ്റർ നീർക്കോലിയുടെ പുറവും അകവും കാണിച്ചു കൊടുത്തു. “നോക്കൂ എത്ര വൃത്തിയുള്ള ജീവി.” മാസ്റ്റർ പുറത്തു തടവി. “തൊട്ടു നോക്കൂ.”

ആർക്കും അതിന് ധൈര്യം വന്നില്ല. അവസാനം കൊച്ചുമുഹമ്മദ് അതിനെ തൊട്ടു. പിന്നെ അപ്പുക്കുട്ടനും തൊട്ടു. “ഞാൻ അവനെ പിടിക്കട്ടെ?” ദീപു അതിന് ധൈര്യം കാണിച്ചു.

“ഓഹോ പിടിച്ചോളൂ.” മാസ്റ്റർ ശ്രദ്ധിച്ച് ദീപുവിനെക്കൊണ്ട് തലയിൽ പിടിപ്പിച്ചു.

“അധികം ഞെക്കി പിടിക്കേണ്ടാ.” മാസ്റ്റർ പറഞ്ഞു. പിന്നെ നീർക്കോലിയെ തിരിച്ചു വാങ്ങി അവന്റെ വാ പൊളിച്ച് പല്ലുകൾ കാണിച്ചു കൊടുത്തു.

“ദാ കണ്ടോ? ഇത്രയുമേ അവന്റെ പല്ലുകൾക്ക് വലുപ്പമുള്ളൂ.... ഇനി അവനെ വിട്ടേക്കാം.” മാസ്റ്റർ അവനെ വെള്ളത്തിലേക്കിട്ടു. അവൻ വെള്ളത്തിലൂടെ ഒറ്റ മുങ്ങ്!

“ഇനി ഒരു ദിവസം ഞാൻ ഒരു ചേരയെ പിടിച്ചു പരിചയപ്പെടുത്താം...” മാസ്റ്റർ പറഞ്ഞു തീരും മുൻപ് തോമസ് ഇടക്ക് കയറി ചോദിച്ചു:

“ഇതെന്താ മാസ്റ്റർ വെള്ളത്തിൽ പച്ച നിറത്തിൽ കിടക്കുന്നത്?” വെള്ളത്തിലിറങ്ങി നിൽക്കുകയായിരുന്നു തോമസ്.

“അത് ഒരിനം പായലാണ് തോമസേ, കുളത്തിൽ ശ്രദ്ധിച്ചു നോക്കൂ. ഇനിയെന്തെല്ലാം കാണുന്നുണ്ട് എന്ന് നോക്കൂ”

“ദാ ചെറിയ കടുകു പോലെന്തോ.” അനു വെള്ളത്തിൽ ശ്രദ്ധിച്ചു നോക്കി പറഞ്ഞു.

“അതും ഒരു ജീവിയാണ്. ധാരാളമുണ്ട്, അല്ലേ.”

“ഉവ്വ്, ഒരു ഞവണിക്കാ കണ്ടോ മാസ്റ്റർ?”

“കണ്ടു. ശ്രദ്ധിച്ചു നോക്കിയാൽ അങ്ങനെ എന്തെല്ലാം ഇവിടെ കാണാൻ കഴിയുമെന്നോ. [illegible]

ഒരു കൊട്ടാരമാണ്."

"കൊട്ടാരമോ?" കൊച്ചുറാണിക്ക് ചിരിവന്നു.

മാളികയും രാജകുമാരിയുമില്ലാത്ത കൊട്ടാരമോ?" കൊച്ചുറാണി ചോദിച്ചു.

"അതെ കൊച്ചുറാണി. കൊട്ടാരം തന്നെ. അനേകം ജീവികൾ ആഹ്ലാദത്തോടെ ജീവിക്കുന്ന കൊട്ടാരം. കുളത്തിലെ ചേറിൽ ആമ്പലുകൾ വേരുറപ്പിച്ചിരിക്കുന്നു. നെയ്യാമ്പലും മുള്ളൻപായലും മറ്റുമായി വലുതും ചെറുതുമായി അനേകം സസ്യങ്ങൾ, കൊച്ചും വലുതുമായി അനേകം മീനുകൾ, മറ്റു ജന്തുക്കൾ. എല്ലാവരും ആഹ്ലാദത്തോടെ ഈ കൊട്ടാരത്തിൽ കഴിയുന്നു."

"വാലുമാക്രിക്ക് ആഹ്ലാദമില്ല." മീനയ്ക്കു സങ്കടം.

"ങും. അതെന്താ മീനേ?"

"നീർക്കോലി പിടിച്ചു തിന്നുകയില്ലേ?"

"ഓ അതിൽ കാര്യമില്ല. നോക്കൂ. എത്ര ആയിരം വാലുമാക്രികൾ! അവ ആഹ്ലാദത്തോടെ കുളത്തിൽ നീന്തിക്കളിക്കുന്നു. വെള്ളത്തിൽ ഉള്ള കൊച്ചു സസ്യഭാഗങ്ങൾ തിന്ന് വലുതാകുന്നു. നീർക്കോലികൾ അഞ്ചെട്ടെണ്ണമേ കാണൂ. അവർ വയറ് നിറച്ചു തിന്നാലും തീരാത്തത്ര വാലുമാക്രികൾ ഉണ്ട്. കുറെ വാലുമാക്രികൾ നീർക്കോലിയുടെ വയറ്റിൽ പെടും. പക്ഷേ, കുറെ വളരും. വലുതാകും, വാലു കുറുകും. കാലുകൾ പുറത്തു വരും. അവ ചാടി കരയ്ക്കുമെത്തും. കുട്ടിമാക്രികളാവും. അവരിൽ ചിലരേയും നീർക്കോലികൾ ശാപ്പിടും. ചിലരെ ചേര പിടിക്കും. എന്നാൽ ബാക്കി വലുതാകും. വലിയ മാക്രികളാകും."

"ക്രോ ക്രോ ക്രോ ക്രോ." കൊച്ചുമുഹമ്മദ് കുളക്കരയിൽ കുത്തിയിരുന്ന് മാക്രി കരയുന്നതുപോലെ കരഞ്ഞു തവളച്ചാട്ടം നടത്തി. കൂട്ടുകാർ ചിരിച്ചു.

"ദാ കണ്ടോ ഈ മുഹമ്മദ് മാക്രി ചാടുംപോലെ ചാടി നടക്കും. കൊതുകിനേയും മുഞ്ഞയെയും മറ്റു കീടങ്ങളേയും പിടിച്ചു തിന്നും. വലുതാകും, മുട്ടയിടും. പിന്നെയും പുതിയ വാലു മാക്രികളുണ്ടാകും."

“ഹോ ഇതൊരു കഥപോലുണ്ടല്ലോ.” ലില്ലിക്കുട്ടി അതിശയിച്ചു.

“അതെ ലില്ലിക്കുട്ടി. പ്രകൃതിയെ കണ്ണു തുറന്നു കാണൂ. എന്തെല്ലാം കഥകൾ, എത്രയെത്ര നാടകങ്ങൾ, എന്തെല്ലാം അത്ഭുതങ്ങൾ!” മാസ്റ്റർ സമ്മതിച്ചു.

“അപ്പോൾ മാക്രികൾ വളർന്നാലേ മുട്ടയിടൂ. എന്നാലേ വാലുമാക്രികൾ ഉണ്ടാകൂ. നീർക്കോലികൾക്കു തീറ്റ കിട്ടൂ.” വിനു പഠിച്ചതൊക്കെ ബന്ധിപ്പിക്കുകയായിരുന്നു.

“അതെ വിനു. കുളം ഒരു ‘ആവാസവ്യവസ്ഥ’ യാണെന്ന് നിങ്ങൾ പിന്നെ പഠിക്കും. അതിലെ വെള്ളവും മണ്ണും ചെളിയും സസ്യങ്ങളും മറ്റും പരസ്പരം ബന്ധപ്പെട്ടു കിടക്കുന്നു. പ്രകൃതിയുടെ മനോഹരമായ ഒരു വലയാണത്. സസ്യജന്തു ജാലങ്ങളെ പരസ്പരം ബന്ധപ്പെടുത്തിയിരിക്കുന്ന ഒരു കലാരൂപം. പ്രകൃതി നിരീക്ഷകർക്ക് ഒരു പറുദീസ.” മാസ്റ്റർ വികാരഭരിതനായി.

“കുളം ഒരു പറുദീസ! നല്ല ആശയം തന്നെ.” ദീപു തല കുലുക്കി ആ ആശയം ആസ്വദിച്ചു.

“ശരിയാ. മനോഹരമായ ഒരു സങ്കല്പം. എത്രയോ ജീവികൾ. ജന്തുക്കളും സസ്യങ്ങളും. പിന്നെ ജീവനില്ലാത്ത ഘടകങ്ങളും അനേകം. വെള്ളം, മണ്ണ്, വെളിച്ചം എന്നിങ്ങനെ. ഇവയെല്ലാം പരസ്പരം ബന്ധപ്പെട്ടു കിടക്കുന്നു; അല്ലേ മാസ്റ്റർ?”

“അതെ.”

“ജീവികൾ തമ്മിലല്ലേ ബന്ധമുള്ളൂ? ജീവനില്ലാത്ത വെള്ളവും വെളിച്ചവും മണ്ണും കല്ലും ഒക്കെ ജീവികളുമായി ബന്ധപ്പെട്ടാണോ കിടക്കുന്നത്?” കൊച്ചുമുഹമ്മദിന് സംശയം.

“അതെ കൊച്ചുമുഹമ്മദേ. എല്ലാം പരസ്പരം ബന്ധപ്പെട്ടാണിരിക്കുന്നത്. വെള്ളമില്ലെങ്കിൽ കുളമുണ്ടോ? മീനുകൾക്കും മറ്റും നിലനിൽപ്പുണ്ടോ? അങ്ങനെയങ്ങനെ ചിന്തിച്ചാലേ ബന്ധം വ്യക്തമാകൂ.”

“ഓ അതു ശരിയാണ്.”

“ഒരു സ്ഥലത്തു ജീവിക്കുന്ന ജീവജാലങ്ങൾ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ആ സ്ഥലത്ത് ആ ജീവജാലങ്ങളെ സ്വാധീനിക്കുന്ന മറ്റ് അനേകം ഘടകങ്ങളും കാണും. ഇവയെ എല്ലാം കൂടിയാണ്

ആവാസ വ്യവസ്ഥ എന്നു പറയുന്നത്. ഇക്കൊസിസ്റ്റം (Eco system) എന്നാണ് ഇംഗ്ലീഷിലുള്ള പേര്"

"കുളം അത്തരമൊരു ആവാസ വ്യവസ്ഥയാണ് എന്ന്. ഓ അപ്പോൾ ഏതാണ്ടൊക്കെ പിടികിട്ടി." കൊച്ചുമുഹമ്മദ് ഗമയിൽ തല ഉയർത്തി നിന്നു.

"എങ്കിൽ മീനുകളെപ്പറ്റി പഠിക്കുമ്പോൾ പായലുകളെപ്പറ്റിയും പഠിക്കണമല്ലോ!"

"വളരെ ശരിയാണ് അപ്പുക്കുട്ടാ. ഒരു ജീവിയേയും അതിന്റെ ചുറ്റുപാടിൽ നിന്നു മാറ്റി നിർത്തി പഠിച്ചാൽ പഠനം പൂർണ്ണമാവുകയില്ല."

"നീർക്കോലിയെപ്പറ്റി പഠിക്കുമ്പോൾ വാലുമാക്രിയെപ്പറ്റിയും അറിയണമെന്ന്. ഹഹഹഹ. അതുകൊള്ളാമല്ലോ." കൊച്ചുറാണിക്ക് അതൊരു തമാശയായി തോന്നി.

"അതെ കൊച്ചുറാണി, വാലുമാക്രിയെപ്പറ്റിയും കുളത്തെപ്പറ്റിയും അതിലെ പായലിനെപ്പറ്റിയും ഒക്കെ അറിയണം. അവയൊക്കെയുമായി ശ്രീമാൻ നീർക്കോലിക്കുള്ള ബന്ധവും പഠിക്കണം."

"ശരി ശരി. സമ്മതിച്ചിരിക്കുന്നു." കൊച്ചുറാണി തല കുലുക്കി.

"ഇങ്ങനെ ജീവികളും അവയുടെ ചുറ്റുപാടും തമ്മിലുള്ള പരസ്പരബന്ധത്തെക്കുറിച്ചു പഠിക്കുന്ന ശാസ്ത്രശാഖയാണ് പരിസ്ഥിതി വിജ്ഞാനം. ഇക്കോളജി (Ecology) എന്ന് ഇംഗ്ലീഷിൽ പറയും." മാസ്റ്റർ വിശദീകരിച്ചു.

"ഓ ഇതാണോ പരിസ്ഥിതി വിജ്ഞാനം? അതായത് ഇക്കോളജി?"

"ഞാനും ആ പേരു കേട്ടിട്ടുണ്ട്. എന്താണെന്ന് ഇപ്പോഴാണ് അറിയുന്നത്."

"അപ്പോൾ മാസ്റ്റർ ഞങ്ങളെ കുളം കാണിച്ചു രസിപ്പിച്ച് ഇക്കോളജി എന്താണെന്ന് പഠിപ്പിച്ചു!" ലില്ലിക്കുട്ടിക്ക് മാസ്റ്ററുടെ വിദ്യ പിടികിട്ടി.

"ഇങ്ങനെ കുളത്തിലിറങ്ങി പഠിച്ചാൽ ഈ പഠനം എത്ര രസകരമാണ്!" കൊച്ചുമുഹമ്മദ് കുളത്തിലെ പായൽ വാരി നോക്കുന്നതിനിടയിൽ പറഞ്ഞു.

"അതെ കൊച്ചുമുഹമ്മദേ പ്രകൃതിയെ ഇങ്ങനെ നിരീക്ഷിച്ചു പഠിച്ചാൽ പ്രകൃതി പഠനം

രസകരമാണ്. പരിസ്ഥിതി വിജ്ഞാനം ആവേശകരമാണ്."

"ഞാൻ അതല്ല ഓർത്തുപോകുന്നത്....." ദീപു എന്തോ പറയാൻ തുടങ്ങി.

"എന്താണാവോ ദീപുച്ചേട്ടൻ ഓർത്തുപോകുന്നത്?" അപ്പുക്കുട്ടൻ കളിയാക്കി.

"എന്താ ദീപു ഓർത്തുപോകുന്നത്?" മാസ്റ്റർ തിരക്കി.

"ഒരു കുളത്തിൽപോലും എന്തെല്ലാം കാണാനും അറിയാനുമുണ്ട്!"

"അതെ ദീപൂ. എത്രയെത്ര രഹസ്യങ്ങൾ കുളത്തിൽ ഒളിച്ചിരിക്കുന്നുണ്ടെന്നോ. നിങ്ങൾക്ക് ഞാൻ രസകരമായ ഒരു പ്രോജക്ട് തരാം. സയൻസ് പ്രോജക്ട്."

"എന്താണാവോ, ഇത്ര രസകരമായ പരിപാടി!" കൊച്ചുമുഹമ്മദ് ആകാംക്ഷയോടെ ശ്രദ്ധിച്ചു നിന്നു."

"കുള നിരീക്ഷണം. ഒരു ദിവസം മുഴുവൻ കുളത്തെ നിരീക്ഷിക്കുക. കുളത്തിലേക്കു വരുന്ന ജീവികൾ, അവയിൽ നിന്നും പോകുന്ന ജീവികൾ, കുളത്തിലെ നാനാതരം സസ്യജന്തുജാലങ്ങൾ, കുളത്തിലെ വെള്ളം, ചെളി..."

"കുളത്തിൽ നടക്കുന്ന നാടകങ്ങൾ". "നീർക്കോലിയുടെ ഇരപിടുത്തം"

"തവളച്ചാരുടെ ചാട്ടവും പാട്ടും"

"ഓരോരുത്തരും ഇങ്ങനെ ഓരോന്നുപറഞ്ഞ് നേരം കളയേണ്ട. എല്ലാവരും ഒരു നോട്ടുബുക്കുമായി വേണം കുളനിരീക്ഷണത്തിനു വരാൻ. കാണുന്നതൊക്കെ അതിലെഴുതിവയ്ക്കുക."

"ഏറ്റവും നല്ല നിരീക്ഷണത്തിന് സമ്മാനം തരുമോ മാസ്റ്റർ? എങ്കിൽ എനിക്ക് അതു കിട്ടും." കൊച്ചുറാണിക്ക് അക്കാര്യത്തിൽ സംശയമേ ഇല്ല.

"കുളത്തെ നിരീക്ഷിക്കാൻ ഞാനാ മിടുക്കൻ." കൊച്ചുമുഹമ്മദ് തർക്കിച്ചു.

"നല്ല പരിപാടിയാണ്. നമുക്ക് നാളെത്തന്നെ കുള നിരീക്ഷണ മത്സരം നടത്തിയാലോ?" അപ്പുക്കുട്ടൻ ചോദിച്ചു.

"അങ്ങനെ തന്നെ." മാസ്റ്റർ സമ്മതിച്ചു.

# മാൻ-സിംഹക്കളി

"മാസ്റ്റർ ഇവിടെയടുത്തല്ലേ മാസ്റ്ററുടെ വീട്? നമുക്കവിടെ വരെ നടന്നാലോ?"കൊച്ചു മുഹമ്മദിന് ഒരു ആഗ്രഹം.

"എന്താ കൊച്ചുമുഹമ്മദിന് മാസ്റ്ററുടെ വീട്ടിൽ പോകാനിത്ര മോഹം?" ദീപു തിരക്കി.

"മാസ്റ്ററുടെ അമ്മൂമ്മയുടെ സംഭാരം കുടിച്ചാൽ എല്ലാ ക്ഷീണവും മാറും!" കൊച്ചുമുഹമ്മദ് കാര്യം പറഞ്ഞു.

"അതിന് വെയിലിന്റെ ചൂടു കൂടി വരുന്നതല്ലേയുള്ളൂ. അതിനുമുമ്പ് ദാഹമായോ?" മാസ്റ്റർ ചിരിച്ചു.

"അമ്മൂമ്മയുടെ സംഭാരത്തിന്റെ രുചിയോർത്തിട്ട് വല്ലാത്ത ദാഹം!" അനു കളിയാക്കി.

"ശരി. എന്നാൽ നടന്നോളൂ" മാസ്റ്റർ സമ്മതിച്ചു.

"ഓ നടന്നുപോയാൽ ക്ഷീണിക്കും." അപ്പുക്കുട്ടൻ അഭിപ്രായപ്പെട്ടു.

"പിന്നെയെന്താ പല്ലക്കുകൊണ്ടുവരണോ? ലില്ലിക്കുട്ടി കളിയാക്കി.

"നമുക്കൊരു കളി കളിക്കാം. ഓടിപ്പോകേണ്ട കളിയാണ്. വീട്ടിലെത്തുമ്പോൾ കളി നിർത്താം." മാസ്റ്റർ ഒരു വഴി പറഞ്ഞു.

"അങ്ങനെ തന്നെ മാസ്റ്റർ എന്തു കളിയാ? ഓടിപ്പിടുത്തമാണോ മാസ്റ്റർ?"

"ഉണ്ടയിട്ടു കളിയാണോ മാസ്റ്റർ?"

"തോക്കിൽ കേറി വെടിവയ്ക്കാതെ. മാൻ-സിംഹക്കളിയാണിത്."

"അതെന്തു കളി?"

"പറയാം. കാട്ടിൽ നടക്കുന്ന ഒരു നാടകം ആണ് നമ്മളിവിടെ അഭിനയിക്കുന്നത്. കാട്ടിൽ മാനുകൾ ഉണ്ട് എന്നു കരുതുക. സിംഹങ്ങളും. അപ്പോൾ എന്തുണ്ടാകും?"

"ഓ അത് ഞങ്ങൾ ചിത്രകഥ വായിച്ചു പഠിച്ചിട്ടുണ്ട്."

"എന്താ ചിത്രകഥകളിൽ പറയുന്നത്?"

"സിംഹം എപ്പോഴും മാനിനെ പിടിക്കാൻ ഇട്ടോടിക്കും. ബുദ്ധിയുള്ള മാൻ സിംഹത്തെ കിണറ്റിൽ ചാടിക്കും. ബുദ്ധിയില്ലാത്ത മാനുകളെ മുഴുവൻ സിംഹം ഒറ്റ ദിവസം കൊണ്ട് ശാപ്പിടും." എല്ലാ ചിത്രകഥകളും വായിക്കുന്ന മീന പറഞ്ഞു.

"ഓ, അപ്പോൾ സിംഹം അതിക്രൂരൻ; മാനുകൾ വെറും സാധുക്കളും?"

"അതെ."

"ഈ ആശയങ്ങളെല്ലാം വിഡ്ഢിത്തങ്ങളാണ് മീനേ. സിംഹങ്ങൾ കഥയിലെപ്പോലെ ക്രൂരൻമാരല്ല. അവ എപ്പോഴും മാനുകളെ ഓടിച്ചിട്ട് കൊന്നുതിന്ന് രസിക്കുന്നുമില്ല."

"ഓ അതൊന്നും പറഞ്ഞാൽ ഞങ്ങൾ സമ്മതിക്കുകയില്ല." അനു എതിർത്തു.

"ശരിയാ. സിംഹം മഹാതെമ്മാടി. എന്തിനെ കണ്ടാലും ഉടൻ കൊല്ലും." കൊച്ചുമുഹമ്മദും കൂടെ പറഞ്ഞു. ലില്ലിക്കുട്ടിയും കൊച്ചുറാണിയും രാജുവും രജിയും എല്ലാം ഒത്തുപറഞ്ഞു: "ശരിയാ ശരിയാ."

"ഹൊ ഈ കുട്ടികളിൽ എന്തെല്ലാം തെറ്റിദ്ധാരണകളാണ് കോമിക് പുസ്തകങ്ങൾ ഉണ്ടാക്കിവച്ചിരിക്കുന്നത്!" മാസ്റ്റർ അതും പറഞ്ഞ് തലയിൽ കൈവച്ചു.

"എന്നാൽ മാസ്റ്റർ തന്നെ ശരി പറയ്." കൊച്ചുമുഹമ്മദ് നിർദ്ദേശിച്ചു.

"പറയാം. ഒരു ജന്തുവിനും വേറൊരു ജന്തുവിനോടു ശത്രുതയില്ല. വെറുതെ കണ്ടാലുടനെ ഒരു സിംഹവും ഒന്നിന്റെ മേലും ചാടിവീഴുകയില്ല. വിശക്കുമ്പോൾ ആഹാരത്തിനുവേണ്ടി മാത്രമേ അതു കൊല്ലൂ." മാസ്റ്റർ തുടങ്ങി.

"എന്നാലും സിംഹം കണ്ടാലുടനെ കൊല്ലുമെന്നാ ഞങ്ങൾ കേട്ടിരിക്കുന്നത്." അനു പറഞ്ഞു.

"അത് തെറ്റാണ്. ഒരു കാട്ടിൽ ഒരു മാൻകൂട്ടം മേഞ്ഞു നടക്കുന്നു എന്നിരിക്കട്ടെ. സിംഹകുടുംബം വിശ്രമിക്കുന്നതിനടുത്തുപോലും അവ മേഞ്ഞുനടക്കും. സിംഹങ്ങൾ അവയെ കണ്ടാലും അനങ്ങുകയില്ല."

"പിന്നെ!"

"അവയ്ക്ക് വിശപ്പു തോന്നുമ്പോഴേ ഇരയെ പിടിക്കുന്ന കാര്യം ഓർക്കൂ."

"ഉടനെ സിംഹരാജൻ ഓടിച്ചെന്ന് മാനുകളെ പിടിച്ചുകൊല്ലും, അല്ലേ?"

"അതും തെറ്റിദ്ധാരണയാണ്. സിംഹരാജൻ എന്നൊക്കെ വെറുതെ കഥയിൽ പറയുന്നതാണ്. അവൻ മഹാ മടിയനാണ്. വെറുതെ കിടക്കാറാണ് പതിവ്. എന്നിട്ട് പെൺസിംഹത്തെയാണ് ഇര തേടാൻ വിടാറ്!"

"നല്ല രാജാവു തന്നെ!" ലില്ലിക്കുട്ടി ചിരിച്ചു.

"മറ്റു മൃഗങ്ങൾ കൊന്നുതിന്നിട്ട് മിച്ചമിട്ടിരിക്കുന്ന എച്ചിൽതിന്നു വിശപ്പടക്കുന്നതും സിംഹരാജാക്കൻമാരുടെ സ്വഭാവമാണ്!"

"അമ്പട. ഇവനെ രാജാവെന്നു വിളിച്ചവരെ തല്ലണം!" കൊച്ചുമുഹമ്മദ് പറഞ്ഞു. "തനിയെ ഒന്നും ചെയ്യില്ല" മാസ്റ്റർ പറഞ്ഞു.

"എല്ലാ രാജാക്കൻമാരും അങ്ങനെയാണ്."

"ഇരതേടുന്ന രീതിയല്ലേ മാസ്റ്റർ പറഞ്ഞുവന്നത്? അപ്പോൾ പെൺസിംഹം പോയി എല്ലാ മാനുകളെയും കൊന്നിടും അല്ലേ?"വിനു ബാക്കി വിവരമറിയാൻ ചോദിച്ചു.

"അതെന്തിനാ എല്ലാറ്റിനെയും കൊല്ലുന്നത്? ഒരെണ്ണത്തിനെ പോരേ തിന്നാൻ?" മാസ്റ്റർ ചോദിച്ചു.

“അതേയ് മാസ്റ്റർ, ഒരെണ്ണത്തിനെ അപ്പോൾ തിന്നാം. ബാക്കി സൂക്ഷിച്ചുവച്ചാൽ പിന്നെ തിന്നാമല്ലോ!” കൊച്ചുമുഹമ്മദ് വിശദീകരിച്ചു.

“സൂക്ഷിച്ചുവയ്ക്കുന്ന ശീലം മനുഷ്യർക്കേ ഉള്ളൂ. മിക്ക ജന്തുക്കൾക്കുമില്ല. സിംഹം എല്ലാ മാനുകളെയും ഒന്നിച്ച് ഒരിക്കലും കൊല്ലുകയില്ല. കൊല്ലാൻ പറ്റുകയുമില്ല. സിംഹം ഓടി വരുന്നത് കണ്ട് മാനുകൾ ഓടിപ്പോകും. അവർ നല്ല ഓട്ടക്കാരാണല്ലോ. സിംഹം പുറകെ ഓടും. ആരോഗ്യമുള്ള മാനുകൾ എല്ലാം ഓടി രക്ഷപ്പെടും. കൂട്ടത്തിലെ മോശക്കാരൻ പുറകിലാകും. ആരോഗ്യമില്ലാത്തവനോ ചട്ടനോ മുടന്തനോ ഒക്കെ. അവയിലൊരുത്തനെ സിംഹം പിടിച്ചു കടിച്ചുകൊല്ലും. അതിന്റെ കുറെഭാഗം സിംഹകുടുംബം തിന്നും. മിച്ചം വരുന്നത് അടുത്ത് ഒളിച്ചുനിൽക്കുന്ന കുറുക്കനും കഴുകനും കഴുതപ്പുലിയും മറ്റും തിന്നും. അങ്ങനെ പ്രകൃതിയിലെ പലതരം ജന്തുക്കൾ പല ഭാഗങ്ങൾ തിന്നുന്നതുമൂലം മാൻ വീണുകിടന്ന സ്ഥലം പോലും വൃത്തിയായി കിടക്കും. അതാണ് പ്രകൃതിയുടെ വിദ്യ. വിശപ്പുമാറിയതുകൊണ്ട് സിംഹം വേറെ മാനിനെ പിടിക്കുകയുമില്ല.”

“ഓ, അപ്പോൾ മാനുകൾക്ക് പേടികൂടാതെ കഴിയുകയും ചെയ്യാം അല്ലേ?”

സൂസിക്കുട്ടി ചോദിച്ചു.

“അതെ. വെറുതെ സൂക്ഷിച്ചുവയ്ക്കാനും വിൽക്കാനും ലാഭമുണ്ടാക്കാനും ഒരു കാട്ടുമൃഗവും ഒന്നിനെയും കൊല്ലുകയില്ല. നായാട്ടുകാരെപ്പോലെ രസത്തിനു കൊല്ലാനുമവ തയ്യാറാവുകയില്ല.”

കാട്ടിൽ മാനും സിംഹവും മാത്രമല്ല മറ്റൊട്ടേറെ മൃഗങ്ങളും സസ്യങ്ങളുമുണ്ട്. ചിലവ മറ്റു ചിലവയ്ക്ക് ഭക്ഷണമാണ്. അവ മറ്റു ചിലവയ്ക്കും.

“ഓ ഇതാണപ്പോൾ പ്രകൃതി നിയമം, അല്ലേ?”

“അതെ. ഇതു കാണിക്കുന്ന ഒരു കളി കളിക്കാം. ദാ നിങ്ങളെല്ലാം മാനുകൾ. കുനിഞ്ഞ് പുല്ലു തിന്ന് റോഡേ നടന്നോളൂ. കൊച്ചുമുഹമ്മദാണ് സിംഹം. ദാ അവിടെ ആ വളവിൽ പോയി കിടന്നോളൂ. ഇവർ അടുത്തുകൂടി പുല്ലുതിന്ന് നടന്നുപോകുമ്പോൾ അനങ്ങരുത്. കുറച്ചകലെ എത്തുമ്പോൾ ഒന്നലറി പുറകെ ചെല്ലണം. എല്ലാവരും പേടിച്ചോടണം. കൊച്ചുമുഹമ്മദ് പുറകെ ഓടും.

എന്റെ വീട്ടിലെത്തുന്നതിനു മുമ്പ് ഒരാളെയെങ്കിലും പിടിച്ചാൽ കൊച്ചുമുഹമ്മദിന് ഓട്ടം നിർത്താം. അയാളെ തിന്നുന്നതായി അഭിനയിച്ചാൽ മതി, ട്ടോ. മറ്റുള്ളവർ മാറി നിന്നുകണ്ടോളണം."

"മാസ്റ്ററോ? മാസ്റ്റർ മാനാകുന്നില്ലേ?" കൊച്ചുറാണിക്കൊരു സംശയം.

"പിന്നില്ലേ? ഞാനൊരു വയസ്സൻ മാനാണല്ലോ. ഞാനും ഓടാം." മാസ്റ്റർ സമ്മതിച്ചു.

"എന്നാൽ ഇന്ന് മാസ്റ്ററെതന്നെ ഞാൻ തിന്നും." കൊച്ചുമുഹമ്മദ് പ്രഖ്യാപിച്ചു.

കൊച്ചുമുഹമ്മദ് ഓടി വളവിലെ മാവിനു ചുവട്ടിൽ പോയി കിടന്നു.

മാസ്റ്ററും കൂട്ടുകാരും പുല്ലുതിന്ന് വളവിലെത്തി. പിന്നെ കുറേക്കൂടി മുന്നോട്ടുപോയി. പെട്ടെന്ന് കൊച്ചുമുഹമ്മദ് ഒറ്റ അലറൽ. ശരിക്കും സിംഹം അലറുംപോലെ തന്നെ അലറി! കൊച്ചുറാണിയും മീനയും ശരിക്കും ഞെട്ടി. എല്ലാ മാനുകളും ഓടടാ ഓട്ടം. വയസ്സൻ മാൻ മുണ്ടും എടുത്തുകെട്ടി കൂടെ ഓടി! കൊച്ചുമുഹമ്മദ് അലറിക്കൊണ്ട് പുറകെ. "ഹൊ, ഈ മാസ്റ്ററെ പിടിക്കാൻ അത്ര എളുപ്പമല്ലല്ലോ." അലറുന്നതിനിടയിൽ കൊച്ചുമുഹമ്മദ് ഓർത്തു. കുടവയറുണ്ടായിട്ടും നന്നായി ഓടുന്നു! മാസ്റ്ററുടെ പറമ്പിനടുത്തെത്തിയപ്പോൾ കൊച്ചുമുഹമ്മദ് എല്ലാ ശക്തിയുമെടുത്തോടി. മാനുകൾ പറപറന്നു. അവസാനം കൊച്ചുമുഹമ്മദ് മറ്റു കൂട്ടുകാരുടെയെല്ലാം പിറകിൽ ഓടിയിരുന്ന കൊച്ചുറാണിയെ കയറി പിടിച്ചു. എന്നിട്ടൊരു അലറൽ. കൊച്ചുറാണി പേടിച്ച് നിലത്ത് കിടന്നു കളഞ്ഞു. ബഹളം കേട്ട് പുറത്തേക്കോടി വന്ന അമ്മൂമ്മ വടിയുമായി കൊച്ചുമുഹമ്മദിന്റെ നേരെ! "ഇതെന്താടാ നീ ആ പെങ്കൊച്ചിനെ കാണിക്കുന്നത്?"

അമ്മൂമ്മയുടെ വടിയിൽ നിന്നും അടി കിട്ടും മുമ്പ് കൊച്ചുമുഹമ്മദ് അമ്മൂമ്മയെ കയറിപ്പിടിച്ചു. "എന്നാലിനി അമ്മൂമ്മയെ തന്നെ തിന്നുകളയാം." ഒന്നലറി. കൂട്ടുകാരും മാസ്റ്ററും ചിരിച്ചു ചിരിച്ചു കുഴഞ്ഞു. ചിരിക്കാൻ കൊച്ചുറാണിയും കൂടിയപ്പോൾ അമ്മൂമ്മയ്ക്ക് ഇതു കളിയാണെന്ന് ബോധ്യമായി.

"ഇതെന്തു പ്രാന്തുകളിയാടാ നീ ഈ കുട്ട്യോളെ പഠിപ്പിച്ചത്?" കൊച്ചുമുഹമ്മദിന്റെ പിടുത്തത്തിൽ നിന്നും വിടാൻ ശ്രമിച്ചുകൊണ്ട് അമ്മൂമ്മ തിരക്കി.

"അമ്മൂമ്മെ, സിംഹം കളിച്ച് അണയ്ക്കുന്നു. ഇടങ്ങഴി സംഭാരം എനിക്കുതന്നെ വേണം" കൊച്ചുമുഹമ്മദ് കിതക്കുന്നതിനിടയിൽ പറഞ്ഞു.

സംഭാരം കുടിക്കുന്നതിനിടയിൽ കൊച്ചുമുഹമ്മദ് പറഞ്ഞു.

"ഇത് സാക്ഷാൽ അമൃത് തന്നെയാ അമ്മൂമ്മേ." അമ്മൂമ്മ ചിരിച്ചു.

"കടകളിൽ കിട്ടുന്ന കൂൾഡ്രിങ്ക്സുകൾ ഒന്നും ആരോഗ്യത്തിന് നല്ലതല്ല കുട്ടികളെ. നമ്മുടെ സംഭാരവും കഞ്ഞി വെള്ളവും തന്നെ ഒന്നാംതരം" മാസ്റ്റർ പറഞ്ഞു.

# സർപ്പക്കാവിലെ രഹസ്യങ്ങൾ

സംഭാരം കുടി കഴിഞ്ഞപ്പോൾ മാസ്റ്റർ പറഞ്ഞു: "എന്നാലിനി അമ്മൂമ്മയുടെ സർപ്പക്കാവു കൂടി ഒന്നുകാണാം." കൂട്ടുകാർക്ക് അത് സന്തോഷമായി.

"കണ്ടോ. പക്ഷേ അവിടെ നിന്ന് ഒന്നും ഒടിച്ചും പറിച്ചും കൊണ്ടു പോകരുത്." അമ്മൂമ്മയുടെ മുന്നറിയിപ്പ്.

ആകാശത്തിലേക്ക് വളർന്നുയർന്നു നിൽക്കുന്ന ഏഴിലംപാല, ഇലഞ്ഞി, ആഞ്ഞിലി, ചേര് അവയുടെ മുകൾ വരെ പടർന്നു കയറിയിരിക്കുന്ന ഊഞ്ഞാലുവള്ളികൾ. സർപ്പക്കാവിനകത്ത് എന്തൊരു കുളിർമ. ഉഷ്ണവുമില്ല, അധികം തണുപ്പുമില്ല. സർപ്പക്കാവിനകം മുഴുവൻ കുറ്റിച്ചെടികളും മറ്റ് കൊച്ചു മരങ്ങളും വള്ളികളും കാട്ടുചെടികളും. "ഇതെന്താ, കാശാവോ?" വിനുവിന് സംശയം.

"ദാ, ഈ വള്ളിക്ക് ഓടം എന്നാണ് പേര്. 'GNETUM' എന്നാണ് ഇംഗ്ലീഷ് പേര്. അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന ഒരു ചെടിയാണിത്." മാസ്റ്റർ ഒരു വലിയ വള്ളി ചൂണ്ടിക്കൊണ്ടു പറഞ്ഞു.

“ഇതോ മാസ്റ്റർ?”

“പാണൽ”

“ഇതെന്താ മാസ്റ്റർ ഈ ചുവന്ന പഴം?”

“അതു കാട്ടുചെത്തിപ്പഴങ്ങളല്ലേ.”

“പറിച്ചു തിന്നോട്ടെ?”

“വേണ്ട, അമ്മൂമ്മ കണ്ടാൽ ശരിയാക്കും.”

“ഹായ് എത്രനല്ല പൂവ്!”

“അത് ചെറുകദളിയല്ലേ? ദാ ഇതാണ് കൊങ്ങിണി.”

“കൊങ്ങിണിയുടെ മണം എനിക്ക് ഇഷ്ടമാ”

“എനിക്ക് അതിന്റെ പഴം ഇഷ്ടമാ.”

“ഇതെന്താ മാസ്റ്റർ?”

“പാൽ വള്ളി.”

“കണ്ടോ അതിന്റെ ഇലപൊട്ടിച്ചാൽ വെളുത്ത പാൽ വരുന്നത്?”

“ഇതോ?” നല്ല മണം.

“നറുനീണ്ടി. അതിനു കിഴങ്ങുണ്ട്. നല്ല മരുന്നാണ്.”





“ഇതോ?”

“കുരുട്ടുപാലയാണെന്നു തോന്നുന്നു.”

“ഇതെന്തു ചെടിയാ മാസ്റ്റർ?”

“ഓ ഇതോ? ഇത്.... എനിക്ക് അറിയില്ലല്ലോ അപ്പു ക്കുട്ടാ.” മാസ്റ്റർ നോക്കിയിട്ട് പറഞ്ഞു.

“അയ്യോ അറിയില്ലേ! മാസ്റ്റർക്കറിയാത്ത ചെടിയുണ്ടോ? കോളേജിൽ ചെടികളെപ്പറ്റിയല്ലേ പഠിപ്പിക്കുന്നത്?” രാജുവിന് കേട്ടിട്ട് വിശ്വാസം വരു ന്നില്ല.

“രാജു, ഈ ലോകത്ത് കോടിക്കണക്കിന് വിവിധ തരം ചെടികൾ ഉണ്ട്. മുല്ലയും ചെത്തിയും തുമ്പയുമെല്ലാം ഉദാഹരണങ്ങൾ മാത്രം.”

“പക്ഷേ, അവയെപ്പറ്റിയെല്ലാം നമുക്കറിയാൻ വയ്യേ മാസ്റ്റർ?”

“ഇല്ല രാജൂ.”

“ഇത്രയേറെ കണ്ടുപിടുത്തങ്ങൾ നടത്തിയിട്ടുമോ?” ദീപു അത്ഭുതപ്പെട്ടു.

“പക്ഷേ, അതാണ് സത്യം. വിവിധതരം ചെടിക ളിൽ നാലു ലക്ഷത്തിൽ താഴെ മാത്രമേ ഇന്നുവരെ തിരിച്ചറിയാൻ നമുക്കു കഴിഞ്ഞിട്ടുള്ളൂ. അത് ആകെയുള്ളതിന്റെ വളരെ ചെറിയ ഒരു ശതമാനം മാത്രമാണ്. അതുകൊണ്ട് എല്ലാ ചെടികളെപ്പറ്റിയും

പറയാൻ ലോകത്ത് ആർക്കും കഴിയുകയില്ല. അത്ര അത്ഭുതകരമാണ് സസ്യലോകം.”

“ഹൊ വിശ്വസിക്കാൻ വിഷമം!”

“അതേ അനു. പക്ഷെ, അതാണു സത്യം.”

“എങ്കിൽ ഞങ്ങൾ പഠിച്ചു വലുതാകുമ്പോൾ ഈ ചെടികളെപ്പറ്റി പഠിച്ച് വലിയ കണ്ടു പിടുത്തങ്ങൾ നടത്താൻ കഴിയുമല്ലോ.” ദീപു ആശ്ചര്യപ്പെട്ടു.

“തീർച്ചയായും. അതിന് ഇന്നേ ഒരു പരിശീലനം വേണമെന്നു മാത്രം. ഒരു കാര്യം ചെയ്യൂ. എല്ലാവരും നിങ്ങളുടെ ചുറ്റുപാടും കാണുന്ന ചെടികളുടെ ഒരു വിവരണം തയ്യാറാക്കൂ. പേര്, ഇലകളുടെ ആകൃതി, പൂക്കളുടെ ആകൃതി, മണം, മരുന്നെങ്കിൽ അക്കാര്യം, ഉപയോഗങ്ങൾ തുടങ്ങി കിട്ടുന്ന വിവരങ്ങൾ എല്ലാം ശേഖരിക്കൂ. എന്താ?”

“ചെയ്യാം മാസ്റ്റർ. ഒരാഴ്ച സമയം തരണം.” ലില്ലിക്കുട്ടി പറഞ്ഞു.

“ഒരു മാസം തരാമല്ലോ. പറമ്പും കാടും ചുറ്റി നടന്ന് നിരീക്ഷിച്ചും, അമ്മൂമ്മമാരോടും അപ്പൂപ്പന്മാരോടും മറ്റും ചോദിച്ചും വിവരങ്ങൾ ശേഖരിച്ച് സാവധാനം എഴുതിയാൽ മതി. എന്താ?”

“നമുക്കൊരു ഔഷധത്തോട്ടമുണ്ടാക്കിയാലോ മാസ്റ്റർ?” ദീപയ്ക്ക് ഒരു പുതിയ ആശയം.

“ഓഹോ, കുറെ പച്ചമരുന്നു ചെടികൾ ഞാൻ തന്നെ തരാം. ഓരിലയും മൂവിലയും കുറുന്തോട്ടിയും ചെറിയ ആടലോടകവും മറ്റും ഈ പറമ്പിലുണ്ട്.”

“നമ്മുടെ ബാലവേദിയുടെ മുൻപിലുള്ള മുറ്റത്തുതന്നെ തോട്ടമുണ്ടാക്കാം.”

“ശരി”

“ഹൊ! മാസ്റ്റർ ദാ ഒരു പാമ്പിന്റെ പടം!”

“ങേ പാമ്പിന്റെ പടമോ” കൊച്ചുറാണി പേടിച്ചു.

“അതെ, നോക്ക്.” ദേവു അത് ചൂണ്ടിക്കാണിച്ചു.

വെളുത്ത പാമ്പിൻതൊലി. ഇടയ്ക്ക് കറുത്ത വളയങ്ങൾ.

"പാമ്പ് പടം പൊഴിച്ചതാണ്." മാസ്റ്റർ പറഞ്ഞു.

"അപ്പോഴീ കാട്ടിൽ പാമ്പുണ്ടോ?" കൊച്ചു റാണിക്ക് വീണ്ടും പേടി.

"പാമ്പുണ്ട്. പക്ഷേ പേടിക്കാനൊന്നുമില്ല. ഞങ്ങൾ എത്രയോ കാലമായി ഈ സർപ്പക്കാവിന് ചേർന്നു താമസിക്കുന്നു. ഒന്നാംതരമൊരു കുട്ടിക്കാടാണ് ഈ സർപ്പക്കാവ്. അത് പലതരം ചെടി കളുടെ കലവറയാണ്. പാമ്പിനും മറ്റും കയറിയിരിക്കാൻ പറ്റിയ വീടും. പക്ഷികൾക്കും അതൊരു അഭയ കേന്ദ്രമാണ്. മാത്രമോ, അത് വർഷത്തിൽ പെയ്യുന്ന മഴയുടെ ഒരു ഭാഗം മണ്ണിൽ വേരു കൾക്കിടക്കും മറ്റും പിടിച്ചു വെക്കുന്നു. ഞങ്ങളുടെ കിണറ്റിൽ വേനൽക്കാലത്തു പോലും വെള്ളം വറ്റാത്തതിന്റെ രഹസ്യം അതാണ്." മാസ്റ്റർ വിവരിച്ചു.

"അപ്പോഴിനി ബാലവേദി കൂട്ടുകാർ സർപ്പക്കാവും വളർത്തണോ?" അപ്പുക്കുട്ടന് സംശയം.

"കാവായിട്ടൊന്നും വേണ്ട. പക്ഷെ, പറ്റുമെങ്കിൽ സ്ഥലമുള്ളവർ പറമ്പിന്റെ ഒരു മൂല വേലി കെട്ടി തിരിച്ചിടൂ. അവിടെ വെട്ടാനും കിളക്കാനും ഒന്നും സമ്മതിക്കരുത്. അവിടെ പ്രകൃതിതന്നെ കാടു വളർത്തും. അവിടെ ജന്തുക്കൾ വാസമുറപ്പിക്കും. നിങ്ങൾക്ക് സൗകര്യമായി പ്രകൃതി നിരീക്ഷണം നടത്താൻ ആ കാട് മതിയാകും."

"കുട്ടികളെ ഇങ്ങു വരൂ" ഒച്ചകേട്ടു മാസ്റ്റർ തിരിഞ്ഞു നോക്കി. "ഓ, നമ്മുടെ ശ്രീമതി പ്രത്യക്ഷപ്പെ ട്ടതാണ്. എന്തെങ്കിലും തിന്നാൻ കാണും. ചെല്ല്." മാസ്റ്റർ പറഞ്ഞു തീരുന്നതിനു മുൻപ് കുട്ടികൾ ചേച്ചിയുടെ അടുത്തേക്കോടി.

"ഹായ് ആഞ്ഞിലിക്കുരു വറുത്തതും തേങ്ങാക്കൊത്തും! രണ്ടും കൂടി തിന്നാനെന്തു രസം!"

കൊച്ചുമുഹമ്മദ് തീറ്റക്കിടയിൽ പറഞ്ഞു.

"ആഹാ, കൊച്ചുറാണിയും മീനയും ചേച്ചിയുടെ മടിയിലിരുന്നാണോ തീറ്റ?"

അങ്ങോട്ടു വന്ന മാസ്റ്റർ ചോദിച്ചു.

“മീനേ ആഞ്ഞിലിക്കുരു വറുത്തത് പട്ടണത്തിൽ കിട്ടുമോ?” സൂസിക്കുട്ടിക്കൊരു സംശയം.

“ഇല്ലേയില്ല. ഞാൻ ആദ്യമായി തിന്നുകയാണ്. എന്തു സ്വാദ്. തേങ്ങായും കൂട്ടിത്തിന്നുമ്പോൾ പ്രത്യേക സ്വാദാണ്.” മീന ആഞ്ഞിലിക്കുരുവും തേങ്ങായും കൂടി ചവച്ചിറക്കുന്നതിനിടയിൽ പറഞ്ഞു. ഞാനും ആഞ്ഞിലിക്കുരു ആദ്യമായിത്തിന്നുകയാണ്. അനുവും പറഞ്ഞു.

“അതു മോശമായിപ്പോയി. ഈ ഗ്രാമത്തിൽ ഇത്രനാൾ താമസിച്ചിട്ടും ആഞ്ഞിലിക്കുരു വറുത്തത് തിന്നിട്ടില്ലെന്നോ!” മാസ്റ്റർക്ക് അത്ഭുതം.

“ഞാനും ആദ്യമായി തിന്നുകയാണ്.” ലക്ഷ്മിക്ക് അതു പറഞ്ഞപ്പോൾ നാണം വന്നു.

“ഇപ്പോഴത്തെ കുട്ടികൾക്കൊക്കെ ടി.വി. യിൽ കാണുന്ന തീറ്റസാധനങ്ങൾ മാത്രമേ പരിചയമുള്ളൂ. അതാ മാസ്റ്റർ കുഴപ്പം.” കൊച്ചു മുഹമ്മദ് ഒരു മുതിർന്ന ആളിന്റെ ഗമയിൽ പറഞ്ഞു.

“ഹൊ ഒരു കാർന്നോര് വന്നിരിക്കുന്നു!” സൂസിക്കുട്ടി കൊച്ചുമുഹമ്മദിനെ കളിയാക്കി.

“കൊച്ചുമുഹമ്മദ് പറഞ്ഞതിൽ കാര്യമുണ്ട്.” മാസ്റ്റർ പറഞ്ഞു. “ഇന്ന് നമ്മുടെ ഗ്രാമങ്ങളിലെ കുട്ടികൾക്കുപോലും ഗ്രാമങ്ങളിലെ വിഭവങ്ങളെപ്പറ്റി അറിയുകയില്ല.”

“ഇപ്പോൾ ചക്ക തിന്നാൻ വരെ മനുഷ്യർക്ക് മടിയാണ്.” കൊച്ചുമുഹമ്മദ് മാസ്റ്ററെ പിൻതാങ്ങി.

“അതെയതെ. പല പ്രായത്തിലുള്ള ചക്ക കൊണ്ട് പലതരം വിഭവങ്ങൾ ഉണ്ടാക്കാം. വേവിച്ച് ഇടിച്ച് ചതച്ച് കറി വയ്ക്കാവുന്ന പ്രായമാണ് ഇടിച്ചക്ക. ഇടിച്ചക്കത്തോരൻ ഒന്നാംതരവുമാണ്. കുറെക്കൂടി പ്രായമായാൽ കൊത്തുചക്കയായി. മൂത്തചക്കയുടെ ചുള പുഴുക്കിന് ഒന്നാംതരവുമാണ്. ചക്കപ്പഴം കൊണ്ടും പല വിഭവങ്ങൾ ഉണ്ടാക്കാം. ചക്കക്കുരു നല്ല പോഷകഗുണമുള്ള ഒരു ആഹാരസാധനമാണ്.” മാസ്റ്റർ ‘ഒരു ചക്കപ്രസംഗം’ തന്നെ നടത്തി.

അതുകേട്ടു കൊണ്ടു വന്ന അമ്മൂമ്മ പറഞ്ഞു:

“കുട്ടികളെ, ചുറ്റും കണ്ണു തുറന്ന് നോക്ക്. തോരനും മറ്റു കറികളും വയ്ക്കാവുന്ന എന്തൊക്കെ പറമ്പിൽതന്നെ ഉണ്ടെന്നോ? തഴുതാമ, തകര, മുരിങ്ങയില, കാട്ടുതാളില...”

“ഞങ്ങളുടെ വീട്ടിൽ പച്ചക്കറിയെന്നു പറഞ്ഞാൽ കാബേജു മാത്രമാണ്. അമ്മ അതേ വാങ്ങൂ.

അത് സായിപ്പൻമാര് തിന്നുന്നതാണെന്ന് അമ്മ പറഞ്ഞു. അപ്പോൾ മോശമാകുമോ?" കൊച്ചു റാണി ചോദിച്ചു.

"അതെയതെ. കാബേജ് കണ്ടാൽ തന്നെ എത്ര സുന്ദരം. ഒരു മദാമ്മയുടെ മുഖംപോലെ മനോഹരം. അതിന് ഒരു ഗമ വേറെ തന്നെയാണേ." കൊച്ചുമുഹമ്മദ് കളിയാക്കി.

"കാബേജ് വാങ്ങി കാശ് കളയുന്നതെന്തിനാ കൊച്ചുറാണീ. പകരം കപ്ലങ്ങ ഉപയോഗിച്ചാൽ മതി. അതായത് ഓമയ്ക്കാ. അഥവാ പപ്പായ. ചില ദിക്കിൽ ഇതിന് കറുമൂസ എന്നും പേരുണ്ട്. ഇതു പച്ചയ്ക്ക് കറിവയ്ക്കാൻ കൊള്ളാം. പഴുത്താൽ പഴമായിത്തിന്നുകയും ചെയ്യാം." മാസ്റ്റർ പറഞ്ഞു.

"കാബേജിനു പകരം കപ്ലങ്ങയോ! അതു പറഞ്ഞാൽ അമ്മച്ചി എന്നെ ഓടിക്കും. കപ്ലങ്ങാ കാശി ല്ലാത്തവരുടെ ഭക്ഷണമല്ലേ!" കൊച്ചുറാണിക്ക് സംശയം.

"എടടാ പച്ചക്കറിയിലും ജാതി വ്യത്യാസമോ? ഈ ധാരണ തെറ്റാണ് കൊച്ചുറാണീ. അമ്മയെ പറഞ്ഞു മനസ്സിലാക്കണം. കാബേജ് കേരളത്തിലെ ഭൂരിഭാഗം ഗ്രാമങ്ങളിലും ഉണ്ടാകുന്നില്ല. വളരെ അകലെനിന്നും വണ്ടിയിൽ കൊണ്ടുവരണം. അതിന് വണ്ടിയോടാൻ തന്നെ എന്ത് എണ്ണ കത്തിച്ച് കളയണം. കാബേജിനു പകരം കപ്ലങ്ങാ. അതാകണം കേരളത്തിലെ പ്രകൃതി സ്നേഹികളുടെ മുദ്രാവാക്യം." മാസ്റ്റർ വിശദീകരിച്ചു.

"കാബേജ് വേണ്ട; കപ്ലങ്ങ മതി. ഹായ് ഹായ് അത് ഒരു നല്ല മുദ്രാവാക്യമാണല്ലോ."

"നമുക്ക് അത് വലിയ കടലാസിലെഴുതി ചന്തയിൽ പ്രദർശിപ്പിച്ചാലോ?"

ദീപുവിന് പുതിയ ആശയമുണ്ടായി.

" നല്ല കാര്യമാണ്. 'എല്ലാ വീട്ടിലും ഒരു കപ്പളം.' എന്നു കൂടി എഴുതിവയ്ക്കണം."

"എഴുതിവച്ചാൽ മാത്രം പോരാ. നമുക്ക് കപ്പളത്തൈകൾ വളർത്തി എല്ലാ വീട്ടുകാർക്കും കൊടു ക്കുകയും വേണം." വിനുവിനും ഉത്സാഹമായി.

"നോക്കൂ, ചെറിയ ചെറിയ പ്രവർത്തനങ്ങളിലൂടെയാണ് പ്രകൃതിയെ സംരക്ഷിക്കേണ്ടത്. കപ്പളം സ്വന്തം വീട്ടിൽ വച്ചു പിടിപ്പിക്കുന്നത് അത്തരമൊരു പ്രവർത്തനമാണ്. പ്രകൃതിയെ സ്നേഹി

ക്കുന്ന സംസ്ക്കാരം അങ്ങനെ നമ്മുടെ മനസ്സിലും വളരുന്നു.”

“ദാ ആ നിൽക്കുന്ന ചെടിയെന്താ മാസ്റ്റർ?”

“അത് ഒടിച്ചുകുത്തി നാരകം. അതിന്റെ കമ്പ് ഒടിച്ചു കുത്തിയാൽ പിടിക്കും. ധാരാളം നാരങ്ങാ ഉണ്ടാകും. കറിയും വെയ്ക്കാം; നാരങ്ങാവെള്ളം ഉണ്ടാക്കുകയും ചെയ്യാം.”

“അതിനടുത്തു നിൽക്കുന്നത് കമ്പിളി നാരകമല്ലേ! കുറെ കായ്ചിട്ടുണ്ടല്ലോ. പഴുക്കുമ്പോൾ ഞങ്ങൾക്കും തരണേ.” അപ്പുക്കുട്ടൻ നാരകത്തെ നോക്കി കൊതിയോടെ പറഞ്ഞു.

“പഴുക്കട്ടെ എല്ലാവർക്കും തരാം.”

“കമ്പിളിനാരങ്ങാ തിന്നുന്നതും മോശമാണെന്ന് അമ്മച്ചി പറയാറുണ്ട്. അതല്ലേ അതിന് ഒരു വില യുമില്ലാത്തത്. ഓറഞ്ച് നല്ലതായതു കൊണ്ട് നല്ല വിലയുമുണ്ട്.” കൊച്ചുറാണി വീട്ടിൽ നിന്നു കിട്ടിയ വിജ്ഞാനം വിളമ്പി. മാസ്റ്റർ അതുകേട്ടു പൊട്ടിച്ചിരിച്ചുപോയി.

“വില കുറഞ്ഞതൊക്കെ ഗുണം കുറഞ്ഞതാണെന്ന ധാരണയേ തെറ്റാണു കൊച്ചുറാണീ. എല്ലാ നാരങ്ങാകളും നല്ലവയാണ്. എല്ലാറ്റിലും ധാരാളമായി വിറ്റാമിൻ ‘സി’ അടങ്ങിയിട്ടുണ്ട്. കമ്പിളി നാരങ്ങ ഓറഞ്ചിനെപ്പോലെതന്നെ നല്ല പഴമാണ്. സംശയം വേണ്ട.” ·മാസ്റ്റർ കൊച്ചുറാണിയെ നോക്കി പറഞ്ഞു.

“അപ്പോൾ പ്രകൃതിയെ നിരീക്ഷിച്ചു പഠിച്ചാൽ ഇങ്ങനെയും ഒരു ഗുണമുണ്ട്. നമുക്കു ചുറ്റുമായി പ്രകൃതിയിലുള്ള പോഷകസമ്പന്നമായ വിഭവങ്ങൾ കണ്ടുപിടിക്കാം.” അനു ഒരു കണ്ടു പിടുത്തം നടത്തിയ മട്ടിൽ പറഞ്ഞു.

“അതെയതെ അതൊക്കെ നാട്ടുകാരോടു പറയുകയും വേണം.” കൊച്ചുമുഹമ്മദും കൂടെക്കൂടി.

“ഹൊ ഈ മാസ്റ്ററുടെ പറമ്പിൽ എന്തൊക്കെ തരം ചെടികളാണുള്ളത്! ഒരു വനം പോലുണ്ട്.” സൂസിക്കുട്ടി മുറ്റത്തെ ചെടികളെയും മരങ്ങളെയും നോക്കിക്കൊണ്ടു പറഞ്ഞു.

“നിങ്ങൾ അവയെ നോക്കി തിരിച്ചറിയാമോ എന്നു നോക്കൂ. ഞാനിപ്പോൾ വരാം.”

മാസ്റ്റർ വീട്ടിനുള്ളിലേയ്ക്കു കയറിപ്പോയി.

# പാമ്പുകളി

"മാസ്റ്റർ വീട്ടിലേയ്ക്കുപോയിട്ട് അനക്കമില്ലല്ലോ. കിടന്നുറങ്ങിക്കളഞ്ഞോ? നമുക്ക് പോയി നോക്കാം." അപ്പുക്കുട്ടൻ മാസ്റ്ററുടെ മുറിയിലേക്ക് ഓടി. പുറകെ മറ്റുള്ളവരും. എല്ലാവരും കൂടി മാസ്റ്ററുടെ കട്ടിലിലിരുന്ന് പുസ്തകങ്ങൾ കാണുമ്പോഴാണ് മാസ്റ്റർ കൈയിലൊരു പ്ലാസ്റ്റിക് പെട്ടി യുമായി ഉള്ളിലെ മുറിയിൽ നിന്ന് കടന്നുവന്നത്. "ദാ. ഇതിലൊരു നല്ല കളിപ്പാട്ടമുണ്ട്. നോക്കൂ" മാസ്റ്റർ പെട്ടി അപ്പുക്കുട്ടന്റെ മടിയിലേക്ക് വച്ചു.

അപ്പുക്കുട്ടൻ പെട്ടെന്ന് പെട്ടിതുറന്നു. 'അയ്യോ' എന്നു പറഞ്ഞ് പെട്ടി നിലത്തുവെച്ചു. മാസ്റ്റർ ചിരിയെടാ ചിരി.

"എന്താ പെട്ടിയിൽ? കൊച്ചുമുഹമ്മദ് ചോദിച്ചു. "തുറന്നുനോക്ക്." അപ്പുക്കുട്ടൻ വിറയ്ക്കുന്നതി നിടയിൽ പറഞ്ഞു.

കൊച്ചുമുഹമ്മദ് ധൈര്യമായി ചെന്നു. പെട്ടിയുടെ അടപ്പുതുറന്നു. ങേ! ചാടിമാറി അവൻ കട്ടി ലിൽ കയറി. പെട്ടിയിൽ നിന്നും സാവധാനം ഒരു തല നീണ്ടു വന്നു. പാമ്പ്! എല്ലാവരും ചാടി കട്ടിലിൽ കയറി നിന്നു. പാമ്പ് ഇഴഞ്ഞ് സിമന്റ് തറയിലേക്കിറങ്ങി അതിലൂടെ ഇഴഞ്ഞു നടന്നു.

"പേടിക്കേണ്ട ചേരയാണ്. അതിന് വിഷമില്ല. നിങ്ങളുടെ പേടി മാറ്റാൻ ഞാൻ കരുതിയതാണ്. രണ്ടുമൂന്നു ഗ്രാമശാസ്ത്രസമിതികളിൽ ക്ലാസെടുക്കുമ്പോൾ പ്രദർശിപ്പിക്കാനും ഇവനെ കൊണ്ടു പോകണം. അതു കഴിഞ്ഞ് കാട്ടിലേക്ക് വിടും. മാസ്റ്റർ അത്രയും പറഞ്ഞിട്ട് അവനെ കയ്യിലെ ടുത്തു തടവി. അവൻ കൈയിൽ ചുറ്റിക്കിടന്നു.

"അവന് വെള്ളം കൊടുത്തില്ല. കൊടുക്കട്ടെ." മാസ്റ്റർ മുറ്റത്തു ചെന്ന് പൈപ്പ് അൽപ്പം തുറന്നു. അവന്റെ വായ് പൈപ്പിനടുത്ത് പിടിച്ചുകൊടുത്തു. അവനെ വെള്ളം കുടിപ്പിച്ചു. പിന്നെ ഒന്നു കുളിപ്പിച്ചു.

"ദാ, നോക്കൂ. നല്ല വൃത്തിയുള്ള ജീവിയാണ്. നമ്മുടെ കോഴിയേക്കാൾ നല്ലവൃത്തിയുണ്ടിവന്. അറയ്ക്കാനും വെറുക്കാനും ഇവന്റെ ദേഹത്തൊന്നുമില്ല. വീട്ടിൽ വളർത്തുന്ന പട്ടിക്കുഞ്ഞിലും വൃത്തിയുണ്ട്." മാസ്റ്റർ അവനെ വളച്ച് കഴുത്തിലിട്ടു.



"അവൻ വാൽ കാതിലിട്ടു കാത് പൊട്ടിക്കുമെന്ന് എന്റെ അമ്മൂമ്മ പറഞ്ഞല്ലോ." കൊച്ചുറാണി ഭയത്തോടെ പറഞ്ഞു.

"വെറും അന്ധവിശ്വാസം. പാമ്പിനെപ്പറ്റി ഇങ്ങനെ അനേകം തെറ്റിദ്ധാരണകൾ നാട്ടിൽ നിലനിൽക്കുന്നുണ്ട്. ദാ നോക്കൂ." മാസ്റ്റർ പാമ്പിന്റെ വാൽ പിടിച്ച് മാസ്റ്ററുടെ ചെവിയിലിട്ടുകാണിച്ചു. കുട്ടികൾ വാ പൊളിച്ചു നിന്ന് അതു കണ്ടു.!

"പേടിക്കാതെ വന്ന് ഇവനെ കൈയിലെടുക്കുന്നവനാണ് ധൈര്യമുള്ളവൻ." മാസ്റ്റർ ക്ഷണിച്ചു.

സാവധാനം അപ്പുക്കുട്ടനും ദീപുവും കൊച്ചുമുഹമ്മദും കട്ടിലിൽ നിന്ന് നിലത്തിറങ്ങി. അവർ പാമ്പിനെ എടുത്തു നോക്കി. നല്ല വൃത്തി. അപ്പോഴേക്ക് കൊച്ചുറാണിവരെ നിലത്തിറങ്ങി! മീന പാമ്പിന്റെ പുറത്ത് വിരൽ കൊണ്ടൊന്നു തൊട്ടു. കൊച്ചുറാണി മാത്രം ഭയപ്പെട്ടു മാറിനിന്നു. തൊട്ടില്ല.

"പേടിയെല്ലാം പതുക്കെ മാറും കൊച്ചുറാണി. നിങ്ങളുടെ പറമ്പിലെ ചേരകളെ ഇനി നിരീക്ഷിക്കണം. അവയെ കൊല്ലരുത്. കാരണം അവ നമ്മുടെ സുഹൃത്തുക്കളാണ്. എലിയെ പിടിച്ചു തിന്ന് നിയന്ത്രിക്കുന്ന മിടുക്കൻമാരാണ്." മാസ്റ്റർ പറഞ്ഞു.

"സമ്മതിച്ചു. പക്ഷെ മൂർഖനെ? അണലിയെ ? വിഷപാമ്പുകളെ

കൊല്ലണ്ടേ? തോമസ് തർക്കിച്ചു.

“ങും, എന്താ കാര്യം?” മാസ്റ്റർ തിരക്കി.

“അവ കടിക്കും കടിച്ചാൽ ചാകും.” തോമസിന്റെ മറുപടി.

“അതിന്റെ കുറ്റം ആർക്കാ? മൂർഖൻ എലിയെയും മറ്റും പിടിക്കാൻ രാത്രി ഇഴഞ്ഞു നടക്കും. അവന് ബുദ്ധിയില്ല. നിങ്ങളാണ് വെളിച്ചം കൊണ്ടു നടക്കേണ്ടത്. അല്ലാതെ ഇരുട്ടത്ത് നടന്നു ചെന്ന് അവന്റെ നടുവിന് ചവിട്ടിയാൽ അവന് വേദനയെടുക്കും. നിങ്ങളുടെ നടുവിന് ഒരാൾ ചവിട്ടിയാൽ നിങ്ങൾ എന്തു ചെയ്യും?”

“അവനെ അടിച്ച് പപ്പടമാക്കും.” അനു പറഞ്ഞു.

“ആക്കുമേ, മൂർഖനും അണലിക്കും അടിക്കാൻ കൈയില്ല. പകരം വായേ ഉള്ളൂ . അവ കടിക്കുന്നു. അല്ലാതെ എന്റെ നടുവിൽ ഒന്നുകൂടി ചവിട്ടാൻ പറയണോ?” മാസ്റ്ററുടെ ചോദ്യം.

“അതു ശരിയാ, എന്നാലും ......” കൊച്ചു മുഹമ്മദ് മാസ്റ്റർ പറഞ്ഞത് പൂർണ്ണമായി അംഗീകരിക്കാൻ മടിച്ചു നിന്നു തലചൊറിഞ്ഞു.



“ഒരു എന്നാലുമില്ല. എലികളെയും മറ്റും നിയന്ത്രിക്കാനാണ് പ്രകൃതിയിൽ ഇഴജന്തുക്കൾ. കൊതുകിനെയും മുഞ്ഞയെയും മറ്റും നിയന്ത്രിക്കാനാണ് തവളകൾ. മനുഷ്യർ ഇവയെ എല്ലാം കൊന്നാൽപിന്നെ നിങ്ങൾ പോയി എലികളെ തിന്നുമോ? മുഞ്ഞകളെ പിടിക്കുമോ?” മാസ്റ്റർ.

“ഹേ, ഞങ്ങളെങ്ങനെ എലികളെയും മുഞ്ഞകളെയും തിന്നും?” കൊച്ചുറാണിക്ക് ചിരി.

“ങാ, അപ്പോൾ പാമ്പുകളെയും തവളകളെയും ഒന്നും കൊല്ലരുത്. കൊന്നാൽ പ്രകൃതിയുടെ സന്തുലനം തകരും. മനസ്സിലായോ കൂട്ടുകാരേ?”

“ഇപ്പോൾ മനസ്സിലായി മാസ്റ്റർ.”

“ഹൊ, എത്രയേറെ ബന്ധപ്പെട്ടാണ് പ്രകൃതിയിൽ എല്ലാം കിടക്കുന്നത്.” ദീപു അത്ഭുതപ്പെട്ടു.

“മണി രണ്ടായി നിങ്ങൾക്ക് ചോറുണ്ണണ്ടേ.?”

ചേച്ചി ഇടക്കു കയറി ചോദിച്ചു.

“ഞങ്ങൾ ചോറു കൊണ്ടുവന്നിട്ടുണ്ട് ചേച്ചീ.”വിനു ചോറുപൊതി പൊക്കിക്കാണിച്ചു.

“ഓഹോ എല്ലാവരുടെയും കൈയിലും പൊതിയുണ്ടോ? എന്നാലിനി വർത്തമാനം ഊണുകഴി ഞ്ഞുമതി. വാ, ഞാൻ നല്ല മുത്തങ്ങാ വെള്ളം തരാം കുടിക്കാൻ.”

ചോറുപൊതിയുമായി നടക്കുമ്പോൾ വിനു വിളിച്ചു പറഞ്ഞു.

“ആഞ്ഞിലിക്കുരു, മുത്തങ്ങാവെള്ളം സിന്ദാബാദ്!”

“കാബേജ് വേണ്ട കപ്ലങ്ങാ മതി”

കൊച്ചുമുഹമ്മദും ഒരു മുദ്രാവാക്യം വിളിച്ചു. അതു കേട്ട് എല്ലാവരും ചിരിച്ചു.

# വാലുമാക്രി വളർത്തൽ

'വല്ലാത്ത ഉഷ്ണം" ഊണു കഴിഞ്ഞപ്പോൾ കൊച്ചുമുഹമ്മദിനു പരാതി.

"നല്ല കാറ്റ് കിട്ടുന്നിടത്ത് പോയി ഇരിക്കാം." അപ്പുക്കുട്ടൻ പറഞ്ഞു.

"എങ്കിൽ അമ്പലപ്പറമ്പിൽ തന്നെ പോയി ഇരിക്കാം. അടുത്താണല്ലോ."

"ശരിയാ അവിടുത്തെ ആൽമരച്ചുവട്ടിൽ മതി."

അടുത്തായതിനാൽ വർത്തമാനം പറയാൻ ചേച്ചിയും അമ്മൂമ്മയും കൂടി വന്നു.

"നമുക്ക് അമ്മൂമ്മയെയും ചേച്ചിയെയും കൂടി നമ്മുടെ ബാലവേദിയിൽ ചേർക്കാം." മിനിക്കൊരു പുതിയ ആശ.

"അതിനെന്താ, അവർ ബാലവേദി ഉപദേശികളായിരിക്കട്ടെ." മാസ്റ്റർ പറഞ്ഞു.

ആൽമരച്ചുവട്ടിൽ നല്ല തണുപ്പ്. നല്ല കാറ്റും. കാറ്റിൽ ആലിലകൾ നൃത്തം വയ്ക്കുന്നു. "നല്ല ക്ഷീണം." കൊച്ചുമുഹമ്മദ് പറഞ്ഞു.

"കുറച്ച് കുറച്ച് ചോറുണ്ണണം." വിനു കളിയാക്കി.

“നമുക്ക് ഈ വർഷത്തെ ബാലവേദി വാർഷികം ഭംഗിയാക്കണം” അപ്പുക്കുട്ടൻ പറഞ്ഞു.

“ഓ കൺവീനർക്ക് വാർഷികത്തെപ്പറ്റി ഇപ്പോഴേ വേവലാതിയായോ?”ദീപു ചോദിച്ചു.

“ഏഴെട്ടുമാസം കിടക്കുന്നല്ലോ” അനു പറഞ്ഞു.

“പക്ഷേ, നേരത്തെതന്നെ പ്ലാനുകളിടണം. പരിപാടികൾ ആലോചിക്കണം. എന്നാലേ നന്നാകൂ. അല്ലേ മാസ്റ്റർ?” അപ്പുക്കുട്ടൻ വിട്ടില്ല.

“അതു ശരിയാണ്.” മാസ്റ്റർ സമ്മതിച്ചു.

“ഈ വർഷം പുതുമയുള്ള കുറച്ച് ഇനങ്ങൾ വേണം. പ്രകൃതി നിരീക്ഷണ മത്സരം തീർച്ചയായും വേണം.” മാസ്റ്റർ തുടർന്നു.

“അതെന്തു മത്സരമാ മാസ്റ്റർ? ഇപ്പോഴേ തയ്യാറെടുക്കണോ?” മിനിക്ക് സംശയം. “വേണം. ഞാൻ നേരത്തെ പറഞ്ഞില്ലേ, ഡയറി സൂക്ഷിക്കണമെന്ന്. ഒരു പഴയ നോട്ടുബുക്ക് മതി. എന്നും അൽപ നേരം പ്രകൃതിയെ നിരീക്ഷിക്കണം. പക്ഷികളെ നിരീക്ഷിക്കാം. കുളത്തെയോ പുഴയെയോ ആകാശത്തെയോ മഴയെയോ നിരീക്ഷിക്കാം. ചെടികളെയും ജന്തുക്കളെയും നിരീക്ഷിക്കാം. ആത്മാർഥമായി, സത്യസന്ധമായി നിരീക്ഷിക്കണമെന്നു മാത്രം. ആ സമയം മറ്റൊന്നിലും ശ്രദ്ധ തിരിയരുത്. നിരീക്ഷിച്ച് കാണുന്നതെഴുതുക. സംശയങ്ങൾ തോന്നുമ്പോൾ മുതിർന്നവരോട് ചോദിച്ചോ പുസ്തകങ്ങൾ വായിച്ചോ കൂടുതൽ അറിവ് നേടണം. നിഗമനങ്ങളുമെഴുതാം - എന്തെങ്കിലുമുണ്ടെങ്കിൽ.” മാസ്റ്റർ വിശദീകരിച്ചു.

“ഹോ. വല്ലാത്ത ഒരു പൊല്ലാപ്പായിരിക്കുമല്ലോ.” കൊച്ചുമുഹമ്മദ് പറഞ്ഞുപോയി.

“കൊച്ചുമുഹമ്മദേ, ഡയറി എഴുതാതെ അതെങ്ങനെയാ പറയുന്നത്. വളരെ രസമാണ് ഡയറിയെഴുത്ത്.”

“ആണോ മാസ്റ്റർ”

“എന്താ സംശയം. ഞാൻ കഴിഞ്ഞ മുപ്പത് വർഷങ്ങളായി മുറയ്ക്ക് ഡയറിയെഴുതുന്നതാണ്, അറിയാമോ?”

“എങ്കിൽ മാസ്റ്റർക്ക് നല്ല ക്ഷമയുണ്ടല്ലോ.” അനു സമ്മതിച്ചു.

“ഇതെല്ലാം നിങ്ങൾക്ക് അറിവില്ലാത്തു കൊണ്ട് തോന്നുന്നതാണ്. ആദ്യം ഇത്തിരി വിഷമം തോന്നും. തുറന്നെഴുതാൻ മടി തോന്നും. പിന്നെപ്പിന്നെ എഴുത്ത് എളുപ്പമാകും. പിന്നെയോ രസകരവും.”

“ഡയറി നിങ്ങളുടെ ഒരു കൊച്ചു കൂട്ടുകാരനാണ് എന്നു കരുതണം. നിങ്ങൾക്ക് മറ്റാരും കാണാതെ ഉള്ളിൽത്തോന്നുന്ന കാര്യങ്ങൾ ഡയറിയിലെഴുതാം. ഒരിക്കലും മറക്കാൻ പറ്റാത്ത വലിയ അനുഭവമായി മാറും ഡയറിയെഴുത്ത്.”

“എങ്കിലൊന്ന് നോക്കണം.” കൊച്ചുമുഹമ്മദ് സമ്മതിച്ചു.

‘‘അപ്പോൾ ഏറ്റവും നല്ല ഡയറിക്ക് സമ്മാനം അല്ലേ മാസ്റ്റർ?” അപ്പുക്കുട്ടൻ കാര്യത്തിലേക്ക് കടന്നു.

“അതെ. തികഞ്ഞ സത്യസന്ധതയോടെ എഴുതണേ മറക്കരുത്.” മാസ്റ്റർ തുടർന്നു.

“എന്നാലിനിയുള്ള മാസങ്ങൾ ശരിക്കൊന്നു പ്രകൃതി നിരീക്ഷണത്തിൽ മുഴുകണമല്ലോ.” രൂപക്കുട്ടി പ്ലാനിട്ടു.

“സയൻസ് പ്രൊജക്ട് ആകട്ടെ അടുത്ത മത്സരയിനം.” മാസ്റ്റർ പറഞ്ഞു.

“എന്നുവച്ചാലെന്താ മാസ്റ്റർ” അനുവിന് സംശയം.

“പറയാം. ഒരു ചെറിയ പരീക്ഷണം, നിരീക്ഷണം, നിഗമനം. ഉദാഹരണമായി നമുക്ക് വാലുമാക്രികളെക്കുറിച്ചാകാം ഒരു പ്രൊജക്ട്,” മാസ്റ്റർ വിശദീകരിച്ചു.

“ആഹാ അതെങ്ങനെ?”

“പറയാം. കുളത്തിൽ തവളയുടെ മുട്ടകൾ കണ്ടിട്ടില്ലേ?” പതപോലെ പൊങ്ങിക്കിടക്കുന്നത്. അതു കണ്ടാൽ എത്രദിവസം കഴിഞ്ഞാണ് മുട്ടകൾ വിരിഞ്ഞ് വാലുമാക്രികൾ പുറത്തുവരുന്നതെന്ന് കണ്ടു പിടിക്കുക. എന്നിട്ടവയിൽ കുറച്ചെണ്ണത്തെ ഒരു കൃത്രിമക്കുളത്തിൽ വളർത്തൂ.”

“കൃത്രിമക്കുളമോ?”

“അതെ, നിങ്ങളുടെ വീട്ടിലെ അക്വേറിയമുപയോഗിക്കാം. മാക്രിക്ക് കയറിയിരിക്കാൻ ജലനിരപ്പിനു മുകളിൽ പൊങ്ങിനിൽക്കുന്ന ഒരു കല്ലും അതിലുണ്ടായിരിക്കണം. സാധാരണ കുളത്തിന്റെ ഒരു വശത്ത് കുഴിച്ചുണ്ടാക്കിയ കുഴിയിൽ പായലും വെള്ളവും മറ്റും നിറച്ചും കൃത്രിമക്കുളമുണ്ടാക്കാം. അതിലും ഉയർന്നു നിൽക്കുന്ന കല്ലുവേണം. നാമുണ്ടാക്കുന്ന കൃത്രിമക്കുളത്തെ ഒരു വലിയ കമ്പിവല കൊണ്ടു മൂടിയാൽ മാക്രികൾ പുറത്തു പോവുകയില്ല. എന്നിട്ട് വാലു മാക്രികളുടെ വളർച്ച നിരീക്ഷിച്ചെഴുതുക. ചെകിള ഇല്ലാതാകുന്നതും വാൽ കുറുകുന്നതും കൈകൾ വളരുന്നതും മറ്റും ശ്രദ്ധിച്ച് നിരീക്ഷിക്കുക. അവസാനം വളർച്ചയെത്തി മാക്രിക്കുട്ടൻമാരാകുന്നത് കാണാൻ എന്തു രസമാണെന്നോ!”

“നല്ല രസമായിരിക്കും” അനു സമ്മതിച്ചു.

“ഇനി പ്രകൃതിസ്നേഹികൾ വാലുമാക്രികളെ വൻതോതിൽ വളർത്തേണ്ട കാലം വന്നിരിക്കുകയാണ്. തവളകൾ തീരെ നശിച്ചു. വംശനാശത്തിന്റെ ഘട്ടത്തിലെത്തിയിരിക്കുന്നു.” മാസ്റ്റർ തുടർന്നു.

“ഓ അത് തവളപിടുത്തം കൊണ്ടായിരിക്കും. അല്ലേ മാസ്റ്റർ ?”

“അതെ. സായിപ്പിന് തവളക്കാൽ ഇഷ്ടമാണെന്നും പറഞ്ഞ് നമ്മുടെ നാട്ടിൽ നിന്നും വൻ തോതിൽ തവളക്കാൽ കയറ്റി അയക്കുകയാണ്. നല്ല വില കിട്ടും. ചിലർക്ക് അതല്ലേ നോട്ടമുള്ളൂ.”

“അങ്ങനെ നാട്ടിൽ തവളകൾ ഇല്ലാതാകുന്നു. കൊതുകും മുഞ്ഞയും മറ്റും പെരുകുന്നു. അല്ലേ മാസ്റ്റർ?”

“അതെ. പ്രകൃതിയുടെ ഒരു സന്തുലനം കൂടി തകരുന്നു... എന്തു വില കൊടുത്തും ഈ തവളക്കാൽ കയറ്റുമതി നിരോധിക്കേണ്ടതാണ്. ഇതിന് ഇന്ത്യയ്ക്കുപുറത്ത് ശ്രമം നടക്കുന്നുണ്ട്.” മാസ്റ്റർ തുടർന്നു.

“നമ്മുടെ നാട്ടുകാർ എന്നിട്ടും അനങ്ങുന്നുമില്ല. അല്ലേ മാസ്റ്റർ?”

“അതെ, തവളക്കാൽ തീറ്റക്കാരോട് നമുക്ക് പറയണം. നിങ്ങൾക്ക് തവളക്കാൽ തിന്നാതെയും കഴിയാം. പക്ഷേ പാവം തവളക്ക് തന്റെ കാലില്ലാതെ കഴിയാൻ വയ്യ.”

“അതും നല്ല ഒരു മുദ്രാവാക്യമാണല്ലോ മാസ്റ്റർ. നമുക്കത് ഗ്രാമപത്രത്തിലെഴുതി വയ്ക്കണം.”

“പാവം തവളക്ക് അതിന്റെ കാലില്ലാതെ കഴിയാൻ വയ്യ. എന്നെഴുതി വയ്ക്കാം.”

“നല്ല പരിപാടി തന്നെ തോമസ്. ഒരു കാര്യം കൂടി ചെയ്യണം. നാട്ടിൽ തവളപിടിക്കാൻ വരുന്നവരെ നമ്മൾ അതിനു സമ്മതിക്കരുത്.”

“അങ്ങനെ തന്നെ. ബാലവേദി കൂട്ടുകാർ അതിന് സംഘടിക്കാം.”

“ഞാൻ തവളകളെപ്പറ്റി ഒരു കടംകഥ പറയട്ടെ മാസ്റ്റർ?” അപ്പുക്കുട്ടൻ ഇടക്കുകയറി ചോദിച്ചു.

“ഓഹോ പറഞ്ഞോളൂ.”

“ഞാൻ പെറ്റകാലം മീൻ പെറ്റ പോലെ

വാലറ്റകാലം ഞാൻ പെറ്റപോലെ!”

“ഓഹോ, അർത്ഥം പിടികിട്ടി” തോമസ് തലകുലുക്കി.

“നല്ല കവിത പോലുണ്ട്.” കൊച്ചുറാണി സമ്മതിച്ചു.

“മറ്റൊരു പ്രോജക്ട് പറയട്ടെ. ഒരു പേരക്കായുടെ ശരാശരി ആയുസ് കാണുക.” മാസ്റ്റർ പറഞ്ഞു.

“അതെങ്ങനെ?” രൂപക്കുട്ടിക്ക് സംശയം.

ഒരു പേരയിൽ വിരിയുന്ന കുറച്ച് പൂവുകൾ തിരഞ്ഞെടുക്കുക. വിരിയുന്ന പൂവിന് അന്നു തന്നെ നമ്പർ നൽകണം. കട്ടിക്കടലാസിലെഴുതി പുറത്ത് ഉരുകിയ മെഴുക് പുരട്ടി അതു തൂക്കിയിട്ടാൽ മതി.”

“എന്തിനാ മാസ്റ്റർ മെഴുക്?”

“മഴ വന്നാൽ കടലാസ് നനയാതിരിക്കാനും എഴുത്ത് മായാതിരിക്കാനും. എന്നിട്ട് ഓരോ ദിവസവും നിരീക്ഷണം തുടരണം. പൂക്കൾ കൊഴിഞ്ഞു പോയാൽ അത് എഴുതിവയ്ക്കണം. അങ്ങനെ കുറച്ച് പൂക്കൾ കൊഴിയും. കൊഴിയാത്തവ കായായി വളരും. വലുതാകും പഴുക്കും. അവസാനം കണക്കുണ്ടാക്കാം. എത്ര പൂക്കൾ വിരിഞ്ഞു. എത്ര കൊഴിഞ്ഞു, എത്ര കായായി മാറി എന്നെല്ലാം.

ഇങ്ങനെ പേരക്കായുടെ ശരാശരി ആയുസ് കണ്ടുപിടിക്കാം.” മാസ്റ്റർ വിശദീകരിച്ചു.

“പാവയ്ക്കക്കും പടവലങ്ങയ്ക്കുമെല്ലാം ഈ രീതി പറ്റുമല്ലോ?”

“ഉവ്വ് വേനൽക്കാലമാണെങ്കിൽ നിങ്ങളുടെ നാട്ടിലെ വിത്തുകൾ ഏതെല്ലാം രീതിയിൽ വിതരണം നടക്കുന്നു എന്ന് നിരീക്ഷിക്കാം. എന്നിട്ട് കൂടുതൽ വിത്തുകൾ എങ്ങിനെയാണ് വിതരണം നടക്കുന്നതെന്ന് കണ്ടുപിടിക്കാം. കാറ്റു വഴിയോ. ജന്തുക്കൾ വഴിയോ വെള്ളം വഴിയോ എന്ന്.”

“മാസ്റ്റർ, ഇലകളുടെ ആകൃതി പഠിച്ചാലോ?”

“പൂക്കളെപ്പറ്റിയായാലോ?”

“ഏതുതരം പഠനവുമാകാം. നിങ്ങൾക്ക് താൽപര്യമുള്ള എന്തും പഠിക്കാം. അപ്പോൾ മറക്കരുത്. സയൻസ് പ്രോജക്ടുകളിലാണ് ഒരു മത്സരം. ഞാൻ നേരത്തെ പറഞ്ഞ കഥയിലെ കച്ചവടക്കാരനെപ്പോലെ കണ്ണും കാതും തുറന്നു വെച്ച് ജീവിച്ചാൽ എത്രയെത്ര പ്രോജക്ടുകൾ കണ്ടു പിടിക്കാമെന്നോ. പ്രകൃതിയിൽ അത്രയേറെ രഹസ്യങ്ങൾ ഒളിഞ്ഞിരിപ്പുണ്ട്.” മാസ്റ്റർ പറഞ്ഞു.

“ഹൊ, ഇതിലൊന്നും ഒരു തമാശയുമില്ലല്ലോ മാസ്റ്റർ.” കൊച്ചുമുഹമ്മദിന് നിരാശ.

“കളികൾ വരുമ്പോൾ തമാശയും വരും മുഹമ്മദേ.”

“പഴയ സിംഹക്കളിയായിരിക്കും. അലറി എന്റെ ഒച്ച ഇടറി.” കൊച്ചുമുഹമ്മദ് പരാതി പറഞ്ഞു.

# മിമിക്രി മത്സരം

“ഒരു മിമിക്രി മത്സരമായാലോ?” മാസ്റ്റർ ചോദിച്ചു.

“ഹഹഹഹ. അതുമതി. എനിക്ക് എല്ലാ സിനിമാ നടൻമാരുടെയും ഡയലോഗറിയാം.”

കൊച്ചുമുഹമ്മദിന് ഉത്സാഹമായി.

“എനിക്കുമറിയാം.” അനുവും ചാടി എഴുന്നേറ്റു.

“അത്തരം സ്ഥിരം തമാശകൾ ഒന്നും നമുക്കു വേണ്ട കൊച്ചുമുഹമ്മദേ. നമുക്ക് പുതുമ വേണം. പഠിക്കാൻ ആവേശം തരുന്ന പരിപാടിയാവുകയും വേണം.” മാസ്റ്റർ ഇടയ്ക്കു കയറി പറഞ്ഞു.

“ഓ, ഇതിനിടയിലും പഠിത്തമോ!” കൊച്ചു മുഹമ്മദിന് നിരാശയായി.

“ഇത് രസമുള്ള കളിയാണ് കൊച്ചുമുഹമ്മദേ. മുഹമ്മദിന് ‘നായ’ മോങ്ങും പോലെ മോങ്ങാമോ?” മാസ്റ്റർ ചോദിച്ചു.

“മോങ്ങാമോന്ന്! അതിലും നല്ലതുപോലെ മോങ്ങാം ഞാൻ! ദാ മാഷ് കേട്ടോളൂ. അൽസേഷ്യന്റെ കുരയാണ്” കൊച്ചുമുഹമ്മദ് കൈകൾ വായിൽപിടിച്ച് ശബ്ദം ശരിയാക്കി കുര തുടങ്ങി. ശരിക്കും അൽസേഷ്യന്റെ അതേ ശബ്ദത്തിൽ!

"ഭൗ ഭൗ ഭൗ"

കുട്ടികൾ ചിരിച്ചു കുഴഞ്ഞു.

പക്ഷേ, കൊച്ചു മുഹമ്മദുണ്ടോ നിർത്തുന്നു. കുരച്ചു കുരച്ച് അവൻ തളർന്നു. ഒച്ച പതറി.

"മതി കൊച്ചുമുഹമ്മദേ. അസ്സലായിരിക്കുന്നു. ആരും കേട്ടാൽ ഞെട്ടും." മാസ്റ്റർ സമ്മതിച്ചു.

"മാഷ് തന്നെ പറ. ഇത് അൽസേഷ്യന്റെ കുരയിലും നല്ലതല്ലേ?" കൊച്ചു മുഹമ്മദ് തിരിക്കി.

"അതേയതെ. രാത്രി കൊച്ചുമുഹമ്മദ് ഇരുന്ന് കുരച്ചാൽ ആ ഭാഗത്തേക്ക് ആരും പേടിച്ചടുക്കുകയില്ല!" മാസ്റ്റർ ചിരിച്ചു കൊണ്ടു പറഞ്ഞു.

"വേറെ നായ്ക്കളുടെ കുര അറിയാമോ കൊച്ചുമുഹമ്മദിന്?" മാസ്റ്റർ തിരക്കി.

"ഓ ഇല്ല. ഞാൻ തനി അൽസേഷ്യനാ." കൊച്ചുമുഹമ്മദ് പറഞ്ഞു.

"എനിക്കറിയാം മാസ്റ്റർ. പാതിരാത്രി നായ് പ്രേതത്തെ കണ്ട് മോങ്ങുന്നത് എനിക്കറിയാം" അപ്പുക്കുട്ടൻ ചാടിയെഴുന്നേറ്റു.



“പ്രേതത്തെ കണ്ടൊന്നുമല്ല. പക്ഷേ, നായ് എന്തുകൊണ്ടോ മോങ്ങുന്നതെന്ന് ആർക്കുമറിയാൻവയ്യ. ഏതായാലും അപ്പുക്കുട്ടനൊന്നു മോങ്ങിക്കേ. കൊള്ളാമോ എന്നറിയട്ടെ.” മാസ്റ്റർ പ്രോത്സാഹിപ്പിച്ചു.

അപ്പുക്കുട്ടൻ ഒച്ച ശരിയാക്കി ശ്വാസം പിടിച്ചു.

“വൗ...” അപ്പുക്കുട്ടൻ നായുടെ ഓരിയിടൽ കേട്ട് കൂട്ടുകാർ കൈയടിച്ചു.

“ഇനി ആർക്കെല്ലാം നായ കരയാനറിയാം.” മാസ്റ്റർ തിരക്കി.

“എനിക്ക് തെണ്ടിപ്പട്ടി കരയുന്നതറിയാം. കല്ലുകൊണ്ടുള്ള ഏറു വാങ്ങുമ്പോൾ കരയുന്നത്.” ദീപു പറഞ്ഞു.

“കേൾക്കട്ടെ”

“ക്കീയ് ക്കീയ് ക്കീയ് ക്കീയ്...”

അവന്റെ കരച്ചിൽ അവസാനം നേർത്തു നേർത്തു വന്നു. പട്ടിയുടെ വേദന കുറയുന്നതനുസരിച്ച് കരച്ചിൽ കുറഞ്ഞത് ദീപു അസ്സലായി അവതരിപ്പിച്ചു.

“കണ്ടോ. നായുടെ കരച്ചിൽ തന്നെ എത്രതരം! ചുറ്റുപാടും ശ്രദ്ധിച്ചാൽ പ്രകൃതിയുടെ ശബ്ദ ങ്ങൾ കേൾക്കാം. സംഗീതം കേൾക്കാം. ആൺകുയിലിന്റെ പാട്ട്, പെൺകുയിലിന്റെ ‘ക്കുക്കുക്കു’ എന്ന വികൃത ശബ്ദം. കോഴിയുടെ കൂവൽ. പൂച്ചയുടെ പാട്ട്. മണ്ണാത്തിപ്പുള്ളിന്റെ ട്യൂ....ട്യൂട്യൂ... ചൂളമടി, ഇരട്ടത്തലച്ചിയുടെ ക്ലി-ക്ലി-പാട്ട്. നത്തിന്റെ കരച്ചിൽ. തവളയുടെ സംഗീതം. ചീവീടിന്റെ തുളച്ചു കയറുന്ന ശബ്ദം. ചേര തവളയെ പിടിക്കുമ്പോൾ അതിന്റെ കരച്ചിലും അതിൽ വരുന്ന മാറ്റങ്ങളും. ആട്ടിൻകുട്ടിയുടെ കരച്ചിൽ, പശുവിന്റെ അമറൽ...”

“ഹൊ, എന്തെല്ലാം തരം ശബ്ദങ്ങൾ!” കൊച്ചുറാണി ഇടക്കുകയറി പറഞ്ഞു.

“അതെ, എത്രയെത്ര തരം രാഗങ്ങൾ, താളങ്ങൾ!” ഇവയെല്ലാം ഇനി ശ്രദ്ധിക്കുക. അനുകരിക്കൂ. എന്നിട്ട് വാർഷികത്തിന് ഒരു “പ്രകൃതി മിമിക്രി” നടത്താം.”മാസ്റ്റർ എല്ലാവരെയും നോക്കി ചിരിച്ചു.

“ഏറ്റവും അധികം ശബ്ദങ്ങൾ ഏറ്റവും നന്നായി അവതരിപ്പിക്കുന്ന ആളിനെ മിമിക്രിവീരനായി പ്രഖ്യാപിക്കാം.” മാസ്റ്റർ തുടർന്നു.

“ഞങ്ങൾ പെൺകുട്ടികളാണ് ജയിക്കുന്നതെങ്കിലോ മാസ്റ്റർ?” മിനിക്കൊരു സംശയം.

“എങ്കിൽ മിമിക്രി രാജ്ഞി എന്ന പദവി തരും. സമ്മാനവുമുണ്ട്, കേട്ടോ.”

“ഇത് ഒരു നല്ല മത്സരമായിരിക്കും.” ചേച്ചിയും സമ്മതിച്ചു.

“എങ്കിലേ, ഞാനുമൊരു മത്സരം പറയാം” അമ്മൂമ്മ പറഞ്ഞു.

“ങേ അമ്മൂമ്മയോ?” അനുവിന് അത്ഭുതം!

“എന്താ അമ്മൂമ്മക്ക് പറഞ്ഞാൽ? കേട്ടോ പിള്ളേരെ, നമ്മുടെ നാടൻ പച്ചമരുന്നുകൾ കൊണ്ടുള്ള എന്തെല്ലാം മരുന്നുകൾ ഉണ്ടെന്നോ. ദഹനക്കേടിനും തല വേദനക്കും എല്ലാം.” അമ്മൂമ്മ തുടങ്ങി.

“ഓ ആ മരുന്നുകൾ ഉണ്ടാക്കുന്നത് ഞങ്ങൾ പഠിച്ചുവരാനാണോ?” കൊച്ചുമുഹമ്മദ് അത് ചോദിച്ചിട്ട് ചിരിയെടാ ചിരി.

“ചിരിക്കാതെടാ മുഹമ്മദേ. കേൾക്ക്. പക്ഷെ നമ്മുടെ കുട്ട്യോൾക്കും അവരുടെ അമ്മ മാർക്കുപോലും ഇന്ന് മരുന്നുചെടികൾ തിരിച്ചറിയാൻ വയ്യ. പനിക്കൂർക്ക കാണാത്തവരാണിന്നത്തെ കുട്ടികൾ?”

“അതിന്?”

“ഒരു കളി നടത്താം നമുക്ക്. ഞാൻ കുറെ ഇലകൾ കൊണ്ടുവന്ന് ഈ ആലിനു ചുറ്റും വട്ടത്തിൽ വെക്കും. ഓരോ ഇലക്കു മുമ്പിലും ഓരോരുത്തരെ ഇരുത്തും.”

“ഓ ഇനി പിടികിട്ടി അമ്മൂമ്മേ,”മാസ്റ്റർ പറഞ്ഞു.

“എന്നാ നീ മാസ്റ്ററുടെ ഭാഷയിൽ ഇനി ബാക്കി വിവരിച്ചോ.” അമ്മൂമ്മ സമ്മതിച്ചു.

“നിങ്ങൾക്കെല്ലാം കാര്യം മനസ്സിലായല്ലോ? ഓരോരുത്തരും മണത്തും തൊട്ടും നോക്കി മുന്നിലെ ഇല ഏതെന്നു മനസ്സിലാക്കി തന്നിരിക്കുന്ന കടലാസിലെഴുതണം. സമയം തീർന്നാൽ സീറ്റുമാറി അടുത്ത സീറ്റിലിരുന്ന് കളി തുടരാം.” മാസ്റ്റർ ചുരുക്കി പറഞ്ഞു.

“അവസാനം ഏറ്റവും കൂടുതൽ തിരിച്ചറിയുന്നയാളിനു സമ്മാനം, എന്താ?”

അമ്മൂമ്മ ചോദിച്ചു.

“ഓ, ഇതിൽ എനിക്ക് ഫസ്റ്റ് കിട്ടും.” വിനു വീമ്പു പറഞ്ഞു.

“എനിക്ക് ഒത്തിരി ചെടികളുടെ മണമറിയാം.” അനുവും തർക്കിക്കാൻ വന്നു.

“നിങ്ങൾ തർക്കിക്കേണ്ട. അമ്മൂമ്മയുടെ കളി നല്ല രസമായിരിക്കും. ഒരു പോലെയുള്ള ചെടികൾ എത്ര തന്നെ തരമുണ്ടെന്നോ.” മാസ്റ്റർ പറഞ്ഞു.

“ശരിയാ. തുളസി തന്നെ പലതരം. കൃഷ്ണതുളസി, കർപ്പൂര തുളസി, രാമതുളസി....”

ചേച്ചി സമ്മതിച്ചു.

കളികളുടെ കാര്യം അവിടെ നിൽക്കട്ടെ, ഇത്തരം പ്രകൃതിക്കളികൾ നിങ്ങൾതന്നെ ആലോചിച്ചും കളിച്ചുനോക്കിയും കണ്ടുപിടിക്കൂ. നമുക്കതൊക്കെ പരീക്ഷിച്ചു നോക്കാം.” മാസ്റ്റർ കളിപ്രശ്നം അവസാനിപ്പിച്ചു.

“മാസ്റ്റർ, നീന്തൽ മത്സരമായാലോ? നമ്മുടെ പുഴയിൽ അക്കരയിക്കരെ നീന്താൻ ധൈര്യമുള്ളവർ വരട്ടെ” കൊച്ചുമുഹമ്മദ് നെഞ്ചത്തടിച്ച് ഒരു വെല്ലുവിളി.

“ഓ, അതിന് ഞാനും മോശമല്ല, ട്ടോ” അപ്പുക്കുട്ടൻ വെല്ലുവിളി സ്വീകരിച്ചു.

“അയ്യോ പുഴ കുറുകെ നീന്താനോ!” കൊച്ചുറാണി തലയിൽ കൈവെച്ചു.

“നീന്തൽ നല്ലൊരു വ്യായാമമാണ്. പ്രകൃതി സ്നേഹികൾ നിർബന്ധമായും പഠിച്ചിരിക്കേണ്ട കളിയും. ബാലവേദിയിലെ കൂട്ടുകാരെയെല്ലാം ഞാൻ നീന്താൻ പഠിപ്പിക്കാം.” മാസ്റ്റർ പറഞ്ഞു.

“പെൺകുട്ടികളെ ഞാൻ പഠിപ്പിക്കാമല്ലോ.” ചേച്ചി പറഞ്ഞു.

“ഏതായാലും നീന്തൽ മത്സരം വേണം.” കൊച്ചുമുഹമ്മദ് വീണ്ടും ആവശ്യമുന്നയിച്ചു.

“എന്നാൽ മരംകയറ്റ മത്സരവും വേണം.” തോമസിന്റെ നിർദ്ദേശമാണ്.

“അതും പ്രകൃതിസ്നേഹികൾ പഠിച്ചിരിക്കേണ്ടതാണ്. ആൺകുട്ടികൾ പഠിച്ചാൽ മതി. നമുക്കതിലും മത്സരം വയ്ക്കാം.” മാസ്റ്റർ സമ്മതിച്ചു.

“എങ്കിൽ ഞങ്ങൾ പെൺകുട്ടികൾക്ക് മാത്രമായി ഒരു മത്സരം വേണം.” കൊച്ചുറാണിക്ക് വാശി.

“കാട്ടുപൂക്കൾ കൊണ്ടൊരു അലങ്കാരമത്സരമായാലോ?”

“ഓ അതു കൊള്ളാം” അമ്മൂമ്മയ്ക്കും അതിൽ താത്പര്യമായി.

“അയ്യോ തവളച്ചാട്ടം തീർച്ചയായും വേണം.” വിനു ഓർത്തുപറഞ്ഞു.

“ഇനി ഇങ്ങനെ തർക്കിച്ചിരിക്കേണ്ട. പറ്റിയ കുറെയേറെ കളികൾ നമുക്ക് തെരഞ്ഞെടുക്കാം. അവ യെല്ലാം നിങ്ങളുടെ പ്രകൃതി നിരീക്ഷണ പാടവം മെച്ചപ്പെടുത്തുന്നവയായിരിക്കും.” മാസ്റ്റർ സമ്മതിച്ചു.

“ഞങ്ങൾ സയൻസ് പഠിത്തത്തിൽ മിടുക്കൻമാരാകാനാണോ മാസ്റ്റർ ഈ പ്രകൃതി നിരീക്ഷണം?” ദീപുവിന് ഒരു സംശയം.

“അതിനു മാത്രമല്ല. പ്രകൃതിയെ നിരീക്ഷിക്കണമെങ്കിൽ അതുമായി ബന്ധപ്പെടണം. അങ്ങനെ പ്രകൃതിയെ കാണുന്നവർ അറിയാതെ അതിൽ താൽപര്യമുള്ളവരാകും.”

“ഓ അതു ശരി.”

“മാത്രമല്ല. അങ്ങനെയുള്ളവർ അറിയാതെ പ്രകൃതിയെ സ്നേഹിച്ചു പോകും.”

“ഓ പരിചയം കൊണ്ട് ഇഷ്ടമാകുമെന്ന്.” കൊച്ചുറാണി തലകുലുക്കി.

“അതുശരിയാ.” എല്ലാവരും സമ്മതിച്ചു.

# വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തകം

"ഒരു കാര്യം ചോദിക്കട്ടെ. നിങ്ങൾ ക്ലാസിൽ മരങ്ങളെപ്പറ്റി പഠിച്ചില്ലേ?" മാസ്റ്റർ ചോദിച്ചു.

"ഉവ്വ്. മരങ്ങൾ നമുക്ക് ഭക്ഷണവും വിറകും തരുന്നു എന്നു പഠിച്ചു."

"വായു ശുദ്ധമാക്കുന്നു എന്ന് പഠിച്ചു."

"മരങ്ങൾ വളർത്തണമെന്ന് പഠിച്ചു."

ഓരോരുത്തർ ഓർക്കുന്നത് പറയാൻ തുടങ്ങി.

"മതി മതി. ഇതൊക്കെ പഠിച്ചിട്ടും നിങ്ങൾക്ക് മരത്തിനോട് സ്നേഹം തോന്നിയോ?" മാസ്റ്റർ ചോദിച്ചു.

"സ്നേഹമോ! മരത്തിനോടോ?" മിനിക്ക് അത്ഭുതം.

"അതെ. മരത്തിനോട്." മാസ്റ്റർ ആവർത്തിച്ചു. ആരും മിണ്ടിയില്ല. "സത്യം പറഞ്ഞാൽ ഒന്നും

തോന്നിയില്ല." അപ്പുക്കുട്ടൻ സമ്മതിച്ചു.

"ശരി. നാമിപ്പോൾ ഒരു ആൽമരച്ചുവട്ടിലല്ലെ ഇരിക്കുന്നത്? ആ മരത്തിലേക്കൊന്നു നോക്കൂ." മാസ്റ്റർ നിർദ്ദേശിച്ചു.

അവർ എല്ലാവരും മരത്തിലേക്ക് നോക്കി.



"എന്ത് കാണുന്നു?"

"ഇലകൾ."

"ചില്ലകൾ."

"മൊട്ടുകൾ."

"പൂക്കൾ."

"ഇലകൾ ഇളകുന്നു."

"ആൽമരത്തിൽ നിന്നും സംഗീതം കേൾക്കുന്നില്ലേ?" മാസ്റ്റർ തിരക്കി.

"ഉവ്വ്. ഒരു പാട്ടു പോലുണ്ട്."

"ആൽമരത്തിലിരിക്കുന്ന കിളികളെ കാണുന്നില്ലേ?"

"ഉണ്ട്"

"അവയുടെ പാട്ടുകളോ!"

"കേൾക്കുന്നുണ്ട്."

“നോക്കൂ, ആ ആൽമരത്തെ തന്നെ നോക്കി നിൽക്കൂ. എത്രയെത്ര ഇലകൾ. അവയെല്ലാം വെയിലിൽ നൃത്തം വയ്ക്കുന്നു. വെയിൽ പിടിച്ചെടുക്കുന്നു. വെയിലിന്റെ ഊർജ്ജമുപയോഗിച്ച് വെള്ളവും കാർബൺഡൈഓക്സൈഡും കൂട്ടിച്ചേർത്ത് ആഹാരമുണ്ടാക്കുന്നു. ഇലപ്പച്ചയുടെ ഇന്ദ്രജാലമാണത്. ആ പാചകവിദ്യ.”

“ഹോ, ഓരോ ഇലയും ഓരോ അടുക്കള!” കൊച്ചുറാണി അതോർത്ത് അത്ഭുതപ്പെട്ടു.

“അതെ, ആയിരക്കണക്കിനിലകൾ പകൽ മുഴുൻ പാചകം തന്നെ പാചകം. ലോകത്ത് ജീവൻ നിലനിർത്തുന്നത് ആ പാചക കലയാണ്. ആലില ആഹാരമുണ്ടാക്കി മരത്തിന്റെ പലഭാഗത്തേക്കും അയക്കുന്നു. അതുപയോഗിച്ച് മരം വളരുന്നു. പഴങ്ങൾ ഉണ്ടാക്കി പക്ഷികൾക്ക് നൽകുന്നു. വംശം നിലനിറുത്താൻ വിത്തുകൾ വിതരണം നടത്തുന്നു. പക്ഷികൾക്ക് അഭയം നൽകുന്നു. നമുക്ക് തണൽ തരുന്നു. വായു ശുദ്ധമാക്കുന്നു.....”

“എന്തൊരു തിരക്കുപിടിച്ച പണി.”

“അതെ. അതിനായി ആലിന്റെ വേരുകൾ മണ്ണിനടിയിലേക്ക് ആഴ്ന്നിറങ്ങി നാലുപാടും ഏറെ ദൂരം പടർന്ന് വളർന്നിട്ടുമുണ്ട്.”

“ഓ അത് ഞാൻ ഓർത്തില്ല.” അപ്പുക്കുട്ടൻ സമ്മതിച്ചു.

“നമ്മൾ ആൽമരത്തെയല്ലെ കാണുന്നുള്ളൂ. എത്ര വലിയ കൊടുങ്കാറ്റ് വന്നാലും മറിയാതെ നിൽക്കുകയല്ലെ ഈ കൂറ്റൻ മരം. അങ്ങനെ അതിനെ എപ്പോഴും പിടിച്ച് നിർത്തണമെങ്കിൽ എത്രമാത്രം ശക്തി പ്രയോഗിക്കണം. വേരുകളാണ് മരത്തെ അങ്ങനെ താങ്ങിനിർത്തുന്നത്.”

“ഹൊ, അതിന് എന്തു വേരുകൾ വേണം.”

“അതെ, ഒത്തിരി വേരുകൾ വേണം. അവ നാലുപാടും പടർന്നു വളർന്ന് മണ്ണിൽ പിടിച്ചു നിൽക്കണം. അവയിലൂടെ വെള്ളവും പോഷകവസ്തുക്കളും മരത്തിന്റെ തലപ്പത്തുവരെ കയറ്റിവിടണം. അങ്ങനെ ആൽമരത്തിന്റെ വേരുപടലത്തിലും വലിയ പണികൾ എപ്പോഴും നടക്കുന്നു!”

“ഇരുപത്തിനാലു മണിക്കൂറും പണിയാണ്!”

“ശരി തന്നെ.”

.... ഇനി ആ ആൽമരത്തിനെ ഒന്നുകൂടി നോക്കൂ. ആ മരം ഒരു അത്ഭുതമായി തോന്നുന്നില്ലേ? ഒരു കൂറ്റൻ ഫാക്ടറി തന്നിലൊളിപ്പിച്ചു നിൽക്കുന്ന മിടുക്കൻ. എന്തെന്ത് അത്ഭുതങ്ങൾ നടത്തുന്ന കേമൻ. എപ്പോഴും ലോകസേവനം ചെയ്യുന്ന മഹാൻ. ആ ആലിനോട് ആദരവു തോന്നുന്നു. അല്ലേ? അദ്ദേഹത്തെ ബഹുമാനിച്ചുപോകുന്നു.... സ്നേഹിച്ചുപോകുന്നു. ആട്ടെ, ഇനി ഒരു കോടാലി കൈയിൽ തന്നാൽ അതിനെ വെട്ടിമുറിക്കാൻ തോന്നുമോ? മാസ്റ്റർ ചോദിച്ചു.

“ഇല്ല” എല്ലാവരും ഉറക്കെ പറഞ്ഞു.

“എന്താ കാരണം? നമുക്ക് ആ മരത്തെ അടുത്ത് പരിചയമായിരിക്കുന്നു. ആ മരത്തിനോടു സ്നേഹം തോന്നിയിരിക്കുന്നു. ആദരവു തോന്നിയിരിക്കുന്നു. .. അതാണ് ശരിയായ പഠനം. ശരിയായ സമീപനം. മനസ്സിലായോ?”

“ഉവ്വ്”

“ഇങ്ങനെ കാര്യങ്ങൾ കാണാൻ തുടങ്ങിയാൽ മരത്തിനോട് മാത്രമല്ല, പ്രകൃതിയോട് മുഴുവൻ സ്നേഹമാകും. ബഹുമാനമാകും.” അപ്പുക്കുട്ടൻ സമ്മതിച്ചു.

“അതാണാവശ്യവും. പ്രകൃതിയെ നിരീക്ഷിക്കുമ്പോൾ നാമറിയാതെ പ്രകൃതിയെ പഠിക്കും. വെറും ഒരു ഡിറ്റക്ടീവിനെപ്പോലെ പ്രകൃതി രഹസ്യങ്ങൾ കണ്ടുപിടിക്കുക മാത്രമല്ല നാം ചെയ്യുന്നത്. ആ രഹസ്യങ്ങൾ കണ്ടെത്തുമ്പോൾ നാം അത്ഭുതപ്പെടുന്നു. ആഹ്ലാദിക്കുന്നു. പ്രകൃതിയെ കൂടുതൽ സ്നേഹിക്കുന്നു.” മാസ്റ്റർ വിശദമാക്കി.

“ഓ ഇതൊരു പുതിയ അറിവുതന്നെ.” അനു സമ്മതിച്ചു.

“അപ്പോൾ...” കൊച്ചുറാണി എന്തോ ചോദിക്കാൻ വന്നിട്ടു നിർത്തി.

“എന്താ കൊച്ചുറാണീ, ചോദ്യം വിഴുങ്ങിക്കളഞ്ഞത്?...” മാസ്റ്റർ തിരക്കി.

“അല്ല... ഇതൊക്കെ കേട്ടപ്പോൾ പ്രകൃതിയാണ് മനുഷ്യരിലും വലുതെന്ന് തോന്നിപ്പോകുന്നു. പക്ഷേ മനുഷ്യൻ...”

“മനുഷ്യനല്ലേ പ്രകൃതിയിലും വലുതെന്ന്? ആ ധാരണ തെറ്റുതന്നെയാ കൊച്ചുറാണീ. പ്രകൃതിയും മനുഷ്യനും എന്നു പറയുന്നത് തെറ്റാണ്.”

“കൊച്ചുറാണിയും കൊച്ചുറാണിയുടെ മൂക്കും കൂടി ബാലവേദിയിൽ പോയി എന്നുപറയുമോ?”

“ഇല്ല”

“അതെന്താ? കൊച്ചുറാണിയുടെ ഒരു ഭാഗം മാത്രമാണ് മൂക്ക്. കൊച്ചുറാണി പോയി എന്നു പറഞ്ഞാൽ മതി. മൂക്കും പോയി എന്നർത്ഥം, അല്ലേ?”

“അതെ.”

“അതുപോലെ മണ്ടത്തരമാണ് ‘പ്രകൃതിയും മനുഷ്യനും’ എന്നു പറയുന്നതുതന്നെ. കാരണം മനുഷ്യൻ പ്രകൃതിയുടെ ഒരു ഭാഗം മാത്രമാണ്. കൊച്ചുറാണിയുടെ ഒരു ഭാഗം മാത്രമാണ് മൂക്ക്. അതുപോലെ.”

“ഹൊ. അതൊന്നു വിശ്വസിക്കാൻ വിഷമം.” കൊച്ചുമുഹമ്മദും സമ്മതിച്ചു.

“ഓന്നോർത്തുനോക്കൂ. കോടിക്കണക്കിന് നക്ഷത്രങ്ങൾ നിറഞ്ഞ വൻപ്രപഞ്ചം. അതിലെ ഒരു ഇടത്തരം നക്ഷത്രമാണ് സൂര്യൻ. അതിന്റെ ഒരു ഇടത്തരം ഗ്രഹം മാത്രമാണ് ഭൂമി. ആ ഭൂമിയിൽത്തന്നെ കോടിക്കണക്കിന് ജന്തുക്കൾ, സസ്യങ്ങൾ. അതിലൊരു ജന്തു മാത്രമല്ലേ മനുഷ്യൻ?”

“അതെ. എന്നാലും കേമനല്ലെ അവൻ.” കൊച്ചുറാണി തർക്കിച്ചു.

“കേമൻ തന്നെ. പക്ഷെ അധികം കളിച്ചാൽ കളി കാര്യമാവും. താൻ വലിയ കേമനാണെന്ന്

നിനച്ച് പ്രകൃതിയുടെ നിയമങ്ങളെ വകവയ്ക്കാതെ ഓരോന്നു കാട്ടിയാൽ ഗുണത്തേക്കാളേറെ ദോഷമാണ് സംഭവിക്കുക.” മാസ്റ്റർ പറഞ്ഞു.

“അതെന്താ മാസ്റ്റർ, പ്രകൃതിയുടെ നിയമങ്ങൾ എന്നു പറയുന്നത്?” അപ്പുക്കുട്ടൻ തിരക്കി.

“ഈ ഭൂമുഖത്ത് മനുഷ്യൻ ഉണ്ടായിട്ട് ഏതാനും ലക്ഷം കൊല്ലങ്ങളേ ആയുള്ളൂ. അതിന് എത്രയോ മുമ്പുതന്നെ ഇവിടെ മണ്ണും മലയും സമുദ്രങ്ങളും കോടാനുകോടി തരം സസ്യജന്തുജാലങ്ങളും നിലനിന്നിരുന്നു. അവ തമ്മിൽ ഒരു വലയിലെ കണ്ണി പോലെ ബന്ധപ്പെട്ടുമാണിരുന്നത്. അങ്ങനെ പ്രകൃതിയിൽ ഒരു സന്തുലനം നിലനിന്നിരുന്നു. പ്രകൃതിതന്നെ അതിസൂക്ഷ്മതയോടെയും അതി വിദഗ്ധമായും ഒരുക്കിയ ഒരു സന്തുലനം.”

“ഒരുദാഹരണം പറയാമോ മാസ്റ്റർ?”

“ചെറിയ ഒരു ഉദാഹരണം പറയാം. കാട്ടിൽ പുല്ലു വളരുന്നു. ഈ പുൽമേടും കാടിന്റെ തന്നെ ഒരു ഭാഗമാണ്. കാരണം കാട്ടിലെ മാനുകൾക്ക് ജീവിക്കണമെങ്കിൽ പുല്ലു വേണം. പക്ഷേ മാനു കൾ ക്രമാതീതമായി പെരുകിയാലോ?”

“പുല്ലു മുഴുവൻ തിന്നുതീർക്കും.” വിനു പറഞ്ഞു.

“അതായത് പുൽമേടുകൾ നശിക്കും, അല്ലേ? അങ്ങനെ വന്നാലോ?”

“വന്നാലെന്താ? പുല്ലില്ലാതാകും.” മുഹമ്മദ് കാര്യം മനസ്സിലാക്കാതെ കയറി പറഞ്ഞു.

“അതു മാത്രമാണോ ഫലം?”

“ഓ പുൽമേടുകൾ നശിച്ചാൽ മണ്ണൊലിപ്പുണ്ടാകും.” കൊച്ചുറാണി പറഞ്ഞു.

“അതു മാത്രമല്ലല്ലോ കുഴപ്പം” മാസ്റ്റർ കുട്ടികളുടെ നേരെ നോക്കി.

“പുൽമേടുകളില്ലാതായാൽ മാനുകൾ പട്ടിണിയാകും. ചാകും.” അപ്പുക്കുട്ടൻ ചാടിപ്പറഞ്ഞു.

“ശരിയാണ്. അപ്പോഴോ?”

“ഓ പിടികിട്ടി. അപ്പോൾ മാനുകളെ തിന്നു ജീവിക്കുന്ന സിംഹങ്ങളും മറ്റും പട്ടിണിയാകും.” തോമസിന് കാര്യം പിടികിട്ടി.

“അതു തന്നെ. പക്ഷെ ഇങ്ങനെ വരാതിരിക്കാനാണ് പ്രകൃതിയിൽ പുൽമേടും മാനും സിംഹവും ഒരേ കാട്ടിൽ കാണപ്പെടുന്നത്. മാനുകൾ പെരുകിയാൽ സിംഹങ്ങൾ അവയെ ഒതുക്കും. കൊന്നു തിന്ന് എണ്ണം നിയന്ത്രിച്ചു നിർത്തും. തവളയെ തിന്നുന്ന പാമ്പിന്റെയും മറ്റും കഥയും ഇതു തന്നെ!”

“ഓ, എത്ര വിദഗ്ധമായാണ് പ്രകൃതി ആ സമതുലനാവസ്ഥ നിലനിർത്തുന്നത്.”

“അതെ. പ്രകൃതിയിലെ എല്ലാകണ്ണികളും ഇങ്ങനെ പരസ്പരം ബന്ധപ്പെട്ടാണ് കിടക്കുന്നത്. എത്രയോ കാലമായി ബന്ധപ്പെട്ടു കിടക്കുന്നു. മനുഷ്യനെന്ന കണ്ണി വളരെ താമസിച്ചാണ് പ്രകൃതിയിലുണ്ടായത്. പലപ്പോഴും, വൈകി വന്ന മനുഷ്യന് പല കണ്ണികളുടെയും പ്രാധാന്യമോ പരസ്പരബന്ധമോ അറിയാനും കഴിഞ്ഞെന്നുവരില്ല.” മാസ്റ്റർ വിവരിച്ചു.

“അതുശരിയാ. എല്ലാം നമുക്കറിയണമെന്നില്ലല്ലോ.” പ്രീതി സമ്മതിച്ചു.

“ഒരു ഉദാഹരണം കൂടി പറയാം. പണ്ട് ഒരിടത്ത് ഒരു മുക്കുവനുണ്ടായിരുന്നു. മീൻപിടുത്തം കഴിഞ്ഞയുടൻ അയാൾ വല കഴുകി ഉണക്കാനിടുമായിരുന്നു. ഒരു ദിവസം വല ഉണക്കാനിട്ടപ്പോൾ അയാളുടെ കൊച്ചുമകൻ അടുത്തെത്തി. കൈയിൽ ഒരു കത്തിയുമായാണ് മകനെത്തിയത്.”

“വല മുറിക്കാനോ മറ്റോ ആണോ മാസ്റ്റർ?”

ദീപക്ക് സംശയമായി.

“അതെ. ഈ വലയ്ക്ക് ഇത്രയേറെ കണ്ണികളെന്തിനാണ്? എനിക്ക് കളിക്കാനായി കുറച്ചെണ്ണം മുറിച്ചെടുത്തോട്ടെ” എന്നാണ് മകന്റെ അപേക്ഷ. ആട്ടെ മുക്കുവൻ മകന് വലക്കണ്ണികൾ

മുറിക്കാൻ അനുവാദം കൊടുക്കുമോ?" മാസ്റ്റർ ചോദിച്ചു.

"ഇല്ലില്ല" കൊച്ചുറാണി പറഞ്ഞു.

"അതെന്താ?"

"ഒരു കണ്ണി മുറിഞ്ഞാൽ അടുത്ത കണ്ണി അയഞ്ഞുപോകും. അഴിഞ്ഞുപോകും. അത് അതിനടുത്ത കണ്ണിയെയും തകരാറിലാക്കും. അങ്ങനെ സാവധാനം വല മുഴുവൻ തകരാറാകും." നല്ല മീൻപിടുത്തക്കാരനും കൂടിയായ തോമസ് വിശദീകരിച്ചു.

"വളരെ ശരി. ഇതുപോലെയാണ് പ്രകൃതിയെന്ന വലയുടെ സ്ഥിതിയും. വളരെ വളരെ വലിയ ഒരു വലയാണ് പ്രകൃതി. അതിന്റെ ഒരറ്റം മുറിച്ചാലെന്താ കുഴപ്പം എന്നു തർക്കിക്കുന്ന ഒരു കുട്ടിയാണ് ഇന്ന് മനുഷ്യൻ. കുഴപ്പമുണ്ടാകും, അത് മനുഷ്യനെത്തന്നെ പിന്നീട് ബാധിക്കും എന്ന് നാമറിയണം. എങ്ങനെ ബാധിക്കുമെന്നുപോലും പലപ്പോഴും നമുക്ക് വിവരമുണ്ടായില്ലെന്ന് വരാം. ചേരകളെ മുഴുവൻ പിടിച്ച് തൊലിയെടുത്ത് വിറ്റപ്പോൾ നാമോർത്തോ നാട്ടിൽ എലികൾ പെരുകുമെന്ന്? ഒരു നിയന്ത്രണവുമില്ലാതെ തവളകളെ പിടിച്ചുകൊന്ന് പുറത്തേക്ക് കയറ്റി അയച്ച് കാശുവാങ്ങി കീശവീർപ്പിച്ചപ്പോൾ നാമോർത്തില്ല മുഞ്ഞകളും കൊതുകുകളും നാട്ടിൽ പെരുകുമെന്ന്!" മാസ്റ്റർ വിശദീകരിച്ചു.

"ഇതൊക്കെ അനുഭവിച്ചപ്പോഴാണ് നമ്മൾ അറിഞ്ഞത്, അല്ലേ മാസ്റ്റർ?"

"അതേ."

"ഹൊ ഇത്രയേറെ പരസ്പരം ബന്ധപ്പെട്ടാണ് പ്രകൃതിയിലെ മണ്ണും മലയും പുല്ലും മാനും സിംഹവും മനുഷ്യനും എല്ലാം നിലനിൽക്കുന്നതെന്ന് ഇപ്പോഴല്ലേ ഞങ്ങൾക്ക് മനസ്സിലായത്?" അപ്പുക്കുട്ടൻ അത്ഭുതത്തോടെ പറഞ്ഞു.

"വലിയ ഒരു അറിവാണത്. പ്രകൃതിയെ സ്നേഹിക്കാനും ബഹുമാനിക്കാനും കഴിയണമെങ്കിൽ ഈ അറിവുണ്ടാകണം. പ്രകൃതിയെ നാം ശ്രദ്ധയോടെ പഠിച്ചാലല്ലേ പ്രകൃതിയിലെ അത്ഭുതകരമായ സന്തുലനം അറിയാൻ കഴിയൂ?" മാസ്റ്റർ ചോദിച്ചു.

“വെറുതെയല്ല ഞങ്ങൾ പ്രകൃതി നിരീക്ഷണം നടത്തണമെന്നും പ്രകൃതിയുടെ നാടകങ്ങൾ കണ്ട് രസിക്കണമെന്നും മറ്റും മാസ്റ്റർ പറഞ്ഞത്!” കൊച്ചുമുഹമ്മദിന് കാര്യങ്ങൾ മനസ്സിലായതിന്റെ സന്തോഷമായിരുന്നു.

“അതെ. മനുഷ്യന് വിശേഷബുദ്ധിയുണ്ടല്ലോ. അതിനാലവൻ ഭൂമുഖത്ത് പ്രത്യക്ഷപ്പെട്ട കാലം മുതൽ പ്രകൃതിയെ നോക്കിക്കണ്ട് പഠിച്ചുതുടങ്ങി എന്നു കരുതണം.”

“ആദ്യകാലം മുതൽ പഠനം തുടങ്ങിയോ!”

രാജുവിന് അത്ഭുതം.

“ഉവ്വ്. പള്ളിക്കൂടവും പുസ്തകവുമൊന്നും അക്കാലത്തില്ലായിരുന്നു കേട്ടോ. പക്ഷെ ആദിമമനുഷ്യനും അവനറിയാതെ തന്നെ പഠനം തുടങ്ങിയിരുന്നു. ഇടിയും മിന്നലും തീയും കല്ലും കാറ്റും മരവും കുരങ്ങും എല്ലാം അവനിൽ അത്ഭുതമുണ്ടാക്കി. എന്ത്, എന്തുകൊണ്ട് എന്നവൻ ചിന്തിച്ചു. അങ്ങനെയാണല്ലോ സാവധാനം ശാസ്ത്രം ഉരുത്തിരിഞ്ഞത്.” മാസ്റ്റർ പഴയ കഥ പറഞ്ഞു.

“ശരിയാ മാസ്റ്റർ. ശാസ്ത്രത്തിന്റെ ആ കഥ ഞങ്ങൾ പഠിച്ചിട്ടുണ്ട്.”

“ഉണ്ടോ? നന്നായി. അപ്പോൾ ആദിമ കാലത്തെ ആദിമമനുഷ്യൻ വരെ കണ്ണുതുറന്നു പ്രകൃതിയെ കണ്ടു, ശ്രദ്ധിച്ചു.”

“ഒരു കൊച്ചുകുട്ടി ആദ്യം എന്തെങ്കിലും കാണുമ്പോഴുള്ള അത്ഭുതത്തോടെ, അല്ലേ മാസ്റ്റർ” കൊച്ചുറാണി ചോദിച്ചു.

“അതെ. അറിയാനുള്ള കൗതുകം മനുഷ്യന് എന്നുമുണ്ടായിരുന്നല്ലോ. പ്രകൃതി ഒരു വലിയ പുസ്തകം പോലെയാണ്. അതിന്റെ എണ്ണമില്ലാത്ത പേജുകൾ എല്ലാം തുറന്ന് കിടക്കുകയാണ്. കൗതുകമുള്ള ആർക്കും പ്രകൃതിയുടെ രഹസ്യങ്ങൾ നിറഞ്ഞ പേജുകൾ വായിക്കാം. ഏതുപേജിലും പ്രകൃതിയുടെ അത്ഭുതങ്ങളുണ്ട്. കാഴ്ചകളുണ്ട്. അനുഭവങ്ങളുണ്ട്. മനുഷ്യനും

ആ പുസ്തകത്തിന്റെ ഒരു പേജു മാത്രമാണ്. ആദിമ മനുഷ്യൻ മുതൽ പ്രകൃതിയെന്ന വലിയ പുസ്തകം വായിക്കാൻ തുടങ്ങുകയും ചെയ്തു."

"നല്ല ഉപമ. പ്രകൃതിയെന്ന പുസ്തകം വായിക്കാൻ അക്ഷരം പഠിക്കേണ്ടല്ലോ" കൊച്ചുറാണി ഒരു തമാശ പറഞ്ഞു ചിരിച്ചു.

"വേണ്ട. പ്രകൃതിയെന്ന വലിയ പുസ്തകം വായിക്കാൻ അക്ഷരം പഠിക്കേണ്ട. പക്ഷെ എല്ലാം കാണാൻ ഇഷ്ടമുള്ള, കൗതുകമുള്ള കണ്ണുവേണം. എല്ലാം അറിയാനുള്ള ആവേശം വേണം. എന്തുകൊണ്ട് എന്ന ചോദ്യങ്ങൾ ചോദിക്കാനുള്ള കഴിവും വേണം. ആദ്യം സ്വന്തം നിലനിൽപ്പിനായി മാത്രം മനുഷ്യൻ പ്രകൃതിയെ സാവധാനം നിരീക്ഷിച്ചു പഠിച്ചു. അതായത് പ്രകൃതിയെന്ന പുസ്തകത്തിലെ താളുകൾ വായിച്ചു പഠിച്ചു."

"പിന്നെയോ?"

"പിന്നെപ്പിന്നെ വായനയുടെ വേഗത കൂടി. ശാസ്ത്രീയമായ സമീപനരീതി വളർന്നു വികസിച്ചതോടെ വായനയുടെയും പഠനത്തിന്റെയും ആഴവും പരപ്പും കൂടി. പരീക്ഷണം, നിരീക്ഷണം, നിഗമനം എന്നീ വഴികളിലൂടെ യുക്തിയോടെ, കാര്യങ്ങൾ പഠിച്ചതോടെ പ്രകൃതിയെന്ന പുസ്തകത്തിലെ വിജ്ഞാനപ്രദങ്ങളായ എത്രയെത്ര രഹസ്യങ്ങൾ വായിച്ചറിയാൻ കഴിഞ്ഞു." മാസ്റ്റർ വിശദമാക്കി.

"ഹൊ എത്ര നാളായി ഈ വായന തുടരുന്നു. പഠനം തുടരുന്നു."

"അതെ. മനുഷ്യന്റെ അവസാനിക്കാത്ത വായനയാണത്. ഇന്നും മനുഷ്യൻ പ്രകൃതിയെന്ന പുസ്തകത്തിലെ ഇതുവരെ കാണാത്ത പുതിയ പേജുകൾ വായിച്ചുകൊണ്ടിരിക്കുന്നു. ഓരോ നിമിഷവും പുതിയ രഹസ്യങ്ങൾ വായിച്ചറിഞ്ഞുകൊണ്ടിരിക്കുന്നു. ഇതുവരെ വായിച്ചിട്ടും തീരാത്ത പുസ്തകമാണ് പ്രകൃതി. വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തകം." അതുപറഞ്ഞപ്പോൾ മാസ്റ്റർ ആവേശഭരിതനായി.

"വായിച്ചാലും വായിച്ചാലും തീരാത്ത പുസ്തകം!" കൊച്ചുറാണിക്ക് ആ ഉപമ ഇഷ്ടമായി.

“പുതിയ താളുകൾ വായിച്ചതോടെ, പ്രകൃതിയുടെ രഹസ്യങ്ങൾ കൂടുതലറിഞ്ഞതോടെ മനുഷ്യൻ പ്രകൃതിയെ കൂടുതൽ ആദരവോടെ കാണാൻ തുടങ്ങി. പ്രകൃതിയെ കീഴടക്കുക എന്ന ആശയം തന്നെ വിഡ്ഢിത്തമാണെന്ന് ആധുനികമനുഷ്യന് മനസ്സിലായി. കാരണം അവൻ തന്നെ പ്രകൃതിയുടെ ഒരു കൊച്ചുഭാഗം മാത്രമാണല്ലോ. ഒരു കൊച്ചു പേജ് മാത്രമാണല്ലോ.”

“ഓ അതുശരിയാ. വലിയ വലിയ ഒരു പുസ്തകത്തിലെ ചെറിയ ചെറിയ ഒരു പേജ് പോലെ, അല്ലേ മാസ്റ്റർ?” കൊച്ചുറാണിക്ക് ഒരു കവിത തോന്നി.

“വളരെ ശരി. ഒരു കാര്യം കൂടി മനുഷ്യന് അവസാനം മനസ്സിലായി.”

“എന്താ മാസ്റ്റർ?”

“പ്രകൃതിയെ ചൂഷണം ചെയ്യണം എന്ന ആശയവും തെറ്റാണ് എന്ന്.”

“ഹെ ഹെ. അതെന്താ മാസ്റ്റർ അങ്ങനെ പറയുന്നത്? മനുഷ്യന്റെ പുരോഗമനം സാധിച്ചത്, പ്രകൃതിയെ ചൂഷണം ചെയ്താണ് എന്നാണല്ലോ ക്ലാസിൽ പഠിച്ചത്.” അപ്പുക്കുട്ടന് സംശയം.

“ശരിയാ. ശരിയാ. വ്യവസായങ്ങൾ വളരണമെങ്കിൽ പ്രകൃതിയെ ചൂഷണം ചെയ്യണമെന്ന് രാജൻ സാർ എന്റെ ക്ലാസിലും പറഞ്ഞു.” തോമസും അപ്പുക്കുട്ടന്റെ സഹായത്തിനെത്തി.

“മനുഷ്യന്റെ സുഖസൗകര്യങ്ങൾ കൂടണമെങ്കിൽ പ്രകൃതിയെ ചൂഷണം ചെയ്യണമെന്നാ ഞാനും പഠിച്ചിരിക്കുന്നത്.” കൊച്ചുമുഹമ്മദും തർക്കത്തിനെത്തി.

“എടടാ. എല്ലാവരും കൂടി തർക്കത്തിനെത്തിയല്ലോ. നിങ്ങളെ ഞാൻ കുറ്റം പറയുന്നില്ല. നിങ്ങൾക്ക് ക്ലാസുകളിൽ വച്ച് തെറ്റായ ധാരണകൾ കിട്ടിയതാണ് കുഴപ്പം. പ്രകൃതിയെ ചൂഷണം ചെയ്താൽ അവസാനം എന്തുസംഭവിക്കും? മറക്കരുത്, ചൂഷണം ആണ് നടത്തുന്നത്!”

“ങാ ചൂഷണം നടത്തിയാൽ അവസാനം പ്രകൃതി നശിക്കും” ദീപു ആലോചിച്ചു പറഞ്ഞു.

“പ്രകൃതി നശിക്കും എന്നു പറഞ്ഞാൽ മനുഷ്യനും നശിക്കും എന്നുകൂടി ഓർക്കണം. അപ്പോൾ പ്രകൃതിയെ ചൂഷണം ചെയ്യലല്ല ശരിയായ നടപടി. പ്രകൃതിയുടെ സന്തുലനം തകർക്കാതെ പ്രകൃതി തന്നെ നമുക്ക് കനിഞ്ഞു തന്നിരിക്കുന്ന വിഭവങ്ങൾ ഉപയോഗിക്കുകയാണ് വേണ്ടത്. ഏറ്റവും കുറച്ചു തകരാറേ പ്രകൃതിക്കുണ്ടാവൂ എന്നർഥം” മാസ്റ്റർ പറഞ്ഞു.

“അത് മനസ്സിലായില്ലല്ലോ മാസ്റ്റർ” അപ്പുക്കുട്ടൻ പരാതി പറഞ്ഞു.

“ഒരു ഉദാഹരണം പറയാം അപ്പുക്കുട്ടാ. നീ സുന്ദരിയായ കറവപ്പശുവിനെ സങ്കൽപ്പിക്കൂ. കുറഞ്ഞ മിനുമിനുത്ത രോമവും കൊഴുത്ത ദേഹവും നീണ്ട കണ്ണും നിലത്തു കിടന്നിഴയുന്ന വാലുമുള്ള ഒരു സുന്ദരിപ്പശു.”

“പുരാണത്തിലെ കാമധേനുവിനെപ്പോലെ, അല്ലേ മാസ്റ്റർ?” ദീപുവിന് പുരാണകഥകൾ നല്ല നിശ്ചയമായിരുന്നു.

“അതുതന്നെ. അകിട്ടിൽ നിറയെ പാലുമായി നിൽക്കുന്ന ആ സുന്ദരിയെ കണ്ടാൽ ഒരു അറവു കാരന്റെ മനസ്സിൽ എന്താ തോന്നുക?” മാസ്റ്റർ ചോദിച്ചു.

“ഹഹഹഹ” തോമസ് ചിരിച്ചു കുഴഞ്ഞു.

“എന്താ തോമസ് ചിരിച്ചു മറിയുന്നത്? ഉത്തരം പറയൂ.” മാസ്റ്റർ.

“മാസ്റ്ററുടെ ഉപമ ഒന്നാംതരം തന്നെ. അറവുകാരൻ കാമധേനുവിനെ കണ്ടാൽ അയാളുടെ കൈ തരുതരുക്കും. അറിയാതെ കൈ കത്തിക്കടുത്തേക്കു പോകും.” തോമസ് ചിരിക്കിടയിൽ പറഞ്ഞു.

“ശരിയാ, ശരിയാ. കാമധേനുവിന്റെ കഴുത്ത് മുറിച്ച് കളഞ്ഞ് ഒരു കമ്പിയിൽ കെട്ടിത്തൂക്കി തൊലിയുരിച്ചിട്ട് ഇറച്ചി വെട്ടിയാൽ എത്ര കിലോ വരും എന്നയാൾ കണക്കാക്കും.”

അപ്പുക്കുട്ടൻ ബാക്കി പറഞ്ഞു.

“ഇറച്ചി വിറ്റാൽ എത്ര രൂപ കിട്ടും എന്നോർത്ത് അയാളുടെ വായിൽ വെള്ളമൂറും.”

കൊച്ചുമുഹമ്മദും കൂടെക്കൂടി.

“ഹൊ!” കാമധേനുവിനെ വെട്ടിക്കൊല്ലുന്ന കാര്യം കേട്ടപ്പോഴെ രൂപക്കുട്ടി ഞെട്ടി. മറ്റുള്ളവർ അറവുകാരന്റെ മനോഭാവമോർത്ത് ‘കഷ്ടം കഷ്ടം’ എന്നു പറഞ്ഞു.

“ആരും ഞെട്ടണ്ട. തോമസ്സും കൊച്ചുമുഹമ്മദും അപ്പുക്കുട്ടനും പറഞ്ഞത് ശരിയാ. അറവുകാരൻ കാമധേനുവിനെ കൊല്ലുന്ന കാര്യമേ ഓർക്കൂ. തൽക്കാലത്തെ ലാഭമേ അയാൾ ഓർക്കൂ. കാമധേനുവിന്റെ അകിട്ടിലെ പാൽ കണ്ടാലൊന്നും അയാളുടെ നാവിൽ വെള്ളമൂറില്ല!” മാസ്റ്റർ തുടർന്നു.

“എന്തൊരു ഹീനമായ മനോഭാവം!” കൊച്ചുറാണിക്ക് ദേഷ്യം വന്നു.

“പക്ഷേ അതാണ് കൊച്ചുറാണീ ലാഭക്കൊതിയൻമാരായ ഇന്നത്തെ മുതലാളിമാരുടെയും മനോഭാവം. എന്തും നശിപ്പിച്ച്, ആരെയും കുരുതികൊടുത്ത് ലാഭമുണ്ടാക്കലേ അവർക്കു ലക്ഷ്യമുള്ളൂ. അതാണല്ലോ ബോംബും വിഷങ്ങളും എല്ലാമുണ്ടാക്കി വിറ്റ് അവർ പണമുണ്ടാക്കുന്നത്! യഥാർഥ പ്രകൃതിസ്നേഹികൾക്ക് ഈ ലാഭക്കൊതിയൻമാരുടെ കൂടെ ചേരാനാവുകയില്ല. ഇത്തരം ഭ്രാന്തിനെതിരെ നീങ്ങാതിരിക്കാനും പറ്റില്ല.” മാസ്റ്റർ പറഞ്ഞു.

“ഞാനാണെങ്കിൽ ഇളം പുല്ല് ചെത്തിക്കൊണ്ടുവന്ന് കാമധേനുവിന് കൊടുക്കും. നല്ല കഞ്ഞിവെള്ളം അവളെ കുടിപ്പിക്കും. അവളെ കുളിപ്പിച്ച് നിർത്തും. ഓമനിച്ചു വളർത്തും. അവളുടെ അകിട്ടിലൂറുന്ന പാൽ മാത്രം കറന്നു കുടിക്കും.” കൊച്ചുറാണി വിശദമായി പറഞ്ഞു.

“മിടുക്കി. അതാണ് പ്രകൃതിയോടും വേണ്ട ശരിയായ സമീപനം. പ്രകൃതിയുടെ ഒരു ഭാഗത്തെയും നശിപ്പിക്കരുത്. പ്രകൃതിയെ ചൂഷണം ചെയ്യണമെന്ന ഭ്രാന്തൻ ചിന്ത വെടിയണം. പ്രകൃതിയെ സ്നേഹിക്കണം. അതിന്റെ നിലനിൽപിന് തകരാറുണ്ടാക്കുന്ന ഒരു പ്രവർത്തനവും നടത്തരുത്. അത്തരം ഫാക്ടറിയും വ്യവസായവും ഒന്നും നടത്തുകയോ അരുത്. പ്രകൃതിക്ക് തകരാറുണ്ടാക്കാതെ പ്രകൃതി സ്നേഹപൂർവ്വം മനുഷ്യന് ചുരത്തിത്തരുന്ന പാൽ കറന്നു കുടിക്കുക മാത്രം ചെയ്യണം. അതുകൊണ്ട് തൃപ്തിപ്പെടുകയും വേണം.” മാസ്റ്റർ വിശദീകരിച്ചു.

“ചുരുക്കത്തിൽ പ്രകൃതിയെ അറക്കരുത്. കറക്കണം, അല്ലേ മാസ്റ്റർ? അപ്പുക്കുട്ടൻ എടുത്തു

ചോദിച്ചു.

"അതെ. അറുത്താൽ പ്രകൃതി നശിക്കും; അതിന്റെ ഒരു ഭാഗമായ മനുഷ്യനും നശിക്കും. കറന്നാലോ പ്രകൃതി പിന്നെയും പിന്നെയും വിഭവങ്ങൾ ചുരത്തിത്തരും. അങ്ങനെ പ്രകൃതി നിലനിൽക്കും. മനുഷ്യനും നിലനിൽക്കും."

"പ്രകൃതിയെ അറക്കരുത്; കറക്കാം. ഹായ്! മനോഹരമായ ആശയം." അപ്പുക്കുട്ടൻ ആ ആശയത്തിന്റെ മനോഹാരിതയിൽ ലയിച്ചു നിന്നു തലയാട്ടി.

"മനോഹരം മാത്രമല്ല അപ്പുക്കുട്ടാ, ഏറ്റവും മഹത്തായ ആശയം കൂടിയാണിത്. പ്രകൃതിയെപ്പറ്റിയുള്ള ഏറ്റവും പുതിയ ആശയം. ഈ ഭൂമിയുടെ ഭാവിയെപ്പറ്റി ചിന്തിക്കുന്ന എല്ലാ മനുഷ്യരും ഉയർത്തിപ്പിടിക്കുന്ന ആശയം."

"ഞങ്ങൾ ആ മഹത്തായ ആശയം പൂർണമായും ഉൾക്കൊള്ളുന്നു മാസ്റ്റർ?"

"അപ്പോൾ നാം നമ്മുടെ സുഖകരമായ ജീവിതത്തിനുവേണ്ടി ഈ ലോകത്തു നടത്തുന്ന എല്ലാ വികസന പ്രവർത്തനങ്ങളും പ്രകൃതിയെ കറന്നെടുക്കുന്ന പ്രവർത്തനങ്ങൾ മാത്രമായിരിക്കണം. പ്രകൃതിയെ അറുത്തു കൊല്ലുന്നവയായിരിക്കരുത്. ഇത്തരം വികസനത്തിനാണ് **സുസ്ഥിരമായ വികസനം** എന്ന് പറയുന്നത്. അതായത് പ്രകൃതിയുടെ നിലനിൽപ്പ് ഉറപ്പാക്കിക്കൊണ്ടുള്ള വികസനം. ഇംഗ്ലീഷിൽ **സസ്റ്റേനബിൾ ഡിവലപ്പ്മെന്റ്** (sustainable development) എന്നു പറയും"

"അത് ഒന്നു കൂടി പറയൂ മാസ്റ്റർ."

"സസ്റ്റേനബിൾ ഡിവലപ്മെന്റ്."

"സസ്റ്റേനബിൾ ഡിവലപ്മെന്റ്" റീനി അതു പല പ്രാവശ്യം ആവർത്തിച്ചു പറഞ്ഞ് ഉറപ്പിച്ചു.

"ലോകത്ത് ഇന്നു നടന്നു കൊണ്ടിരിക്കുന്ന വികസന പ്രവർത്തനങ്ങൾ ഭൂരിഭാഗവും സുസ്ഥിരമല്ല. അതു മൂലം ഭൂമി നശിച്ചേക്കും എന്നാണ് ശാസ്ത്രജ്ഞൻമാരുടെ ആശങ്ക.

ഭാവിയിൽ ഭൂമിയിൽ ജീവജാലങ്ങൾക്കു നിലനിൽക്കാൻ പറ്റാത്ത അവസ്ഥയുണ്ടാകുമോ? ഹൊ! എങ്കിൽ അതൊരു വലിയ ദുരന്തം തന്നെയാകും. ജീവന്റെ സംഗീതമില്ലാത്ത, മരിച്ച ഭൂമി..." മാസ്റ്റർക്ക് അതു പറഞ്ഞപ്പോൾ തൊണ്ടയിടറി.

"ഒരിക്കലും അതു സംഭവിക്കരുത്. നമുക്ക് ആ ദുരന്തം ഒഴിവാക്കണം" കുട്ടികൾ എല്ലാവരും കൂടി പറഞ്ഞു പോയി.

"അതെ. ഈ ലോകത്തെ സ്നേഹിക്കുന്ന എല്ലാവരുടെയും അഭിപ്രായം അതുതന്നെയാണ്. ഭൂമിയെ രക്ഷിക്കാനുള്ള വഴികൾ കണ്ടെത്തി നടപ്പാക്കാനാണ് കുറെ നാൾ മുൻപ് ഭൗമ ഉച്ചകോടി എന്ന മഹാ സമ്മേളനം നടന്നതും."

"ഓ ഞങ്ങൾ പത്രത്തിൽ വായിച്ചിരുന്നു."

"ബ്രസീലിലെ റിയോ ഡി ജനീറോയിൽ വച്ചു നടന്ന ആ മഹാസമ്മേളനം കൊണ്ട് ഉദ്ദേശിച്ച ഫലമൊന്നും ഉണ്ടായില്ല. എങ്കിലും ഭൂമിയെ രക്ഷിക്കണം, അതിനുവേണ്ടി ഒത്തൊരുമിച്ചു പ്രവർത്തിക്കണം എന്ന് ആ സമ്മേളനം ലോകത്തെ ജനങ്ങളെ ഉദ്ബോധിപ്പിച്ചു. അത്രയും നന്നായി."

"ഞങ്ങൾ കുട്ടികൾ ഒത്തൊരുമിച്ചു പ്രവർത്തിച്ചാൽ ഭൂമിയെ രക്ഷിക്കാൻ സാധിക്കുകയില്ലേ മാസ്റ്റർ?" കൊച്ചുറാണി ആകാംക്ഷയോടെ അന്വേഷിച്ചു.

"തീർച്ചയായും സാധിക്കും. ലോകമെങ്ങുമുള്ള കുട്ടികൾക്കു പ്രകൃതി ബോധമുണ്ടായാൽ അവർ അവരുടെ അമ്മയായ പ്രകൃതിയെ രക്ഷിക്കാൻ മുന്നോട്ടുവന്നാൽ ഭൂമി രക്ഷപ്പെടും. മനുഷ്യരും രക്ഷപ്പെടും." മാസ്റ്റർ പറഞ്ഞു.

മാസ്റ്റർ പിന്നെ നിശബ്ദനായി പ്രകൃതിയിലേക്കു കണ്ണുംനട്ടിരുന്നു. അകലെ നിന്ന് ഒരു കുയിൽ കൂവുന്നു. മുറ്റത്ത് ഒരു ചിത്രശലഭം പറന്നു കളിക്കുന്നു. പറമ്പിൽ മേഞ്ഞു നടന്നിരുന്ന പശുക്കുട്ടി തല ഉയർത്തി അമ്മേ... എന്നു കരയുന്നു. കുട്ടികൾ ഒന്നും മിണ്ടാനാകാതെ തങ്ങളുടെ ചുറ്റുമുള്ള പ്രകൃതിയെപ്പറ്റി ചിന്തിച്ച് ഇരുന്നുപോയി. അവരുടെയെല്ലാം അമ്മയായ

പ്രകൃതി. നൂറുനൂറു രഹസ്യങ്ങളും അത്ഭുതങ്ങളും നിറഞ്ഞ പ്രകൃതി..

ആലോചനയ്ക്കിടയിൽ രാജു സാവധാനം പറഞ്ഞു: "പ്രകൃതിയെപ്പറ്റി മാസ്റ്റർ ആദ്യം പറഞ്ഞ ഉപമയാണ് എനിക്ക് കൂടുതൽ ഇഷ്ടമായത്. ഈ പ്രകൃതി എത്ര വായിച്ചാലും തീരാത്ത ഒരു പുസ്തകം തന്നെയാണ്. നമ്മെ എന്നും പുതിയ കാര്യങ്ങൾ പഠിപ്പിക്കുന്ന അത്ഭുതകരമായ പുസ്തകം."

"എങ്കിൽ ആ ഉപമതന്നെ സ്വീകരിച്ചോളൂ. പ്രകൃതി വായിച്ചാലും വായിച്ചാലും തീരാത്ത ഒരു പുസ്തകം തന്നെ. ആ പുസ്തകം വായിക്കുംതോറും നാം പ്രകൃതിയുടെ കൗശലത്തിൽ ആകൃഷ്ടരായിപ്പോകും. അപ്പോഴതിനെ ആദരവോടെ കാണും. സ്നേഹിക്കും. നാമും അതിന്റെ ഒരു ഭാഗമാണെന്നറിയും. അതോടെ പ്രകൃതിയെ നശിപ്പിക്കുന്നവർക്കെതിരായി നീങ്ങാനും നാം അറിയാതെ തയ്യാറാകും." മാസ്റ്റർ ആവേശത്തോടെ പറഞ്ഞു.

മാസ്റ്ററുടെ വാക്കുകൾ കേട്ട് അവർ വീണ്ടും തരിച്ചിരുന്നു. വായിച്ചാലും വായിച്ചാലും തീരാത്ത ഒരു വലിയ പുസ്തകം. പ്രകൃതി എന്ന മനോഹരമായ പുസ്തകം. കീറാതെയും മുറിക്കാതെയും കാത്തു സൂക്ഷിക്കേണ്ട വിലയേറിയ പുസ്തകം... മഴയും പുഴയും മാനും മലയും എല്ലാം ആ പുസ്തകത്തിന്റെ ഭാഗങ്ങൾ മാത്രം. എണ്ണമില്ലാത്ത രഹസ്യങ്ങൾ നിറഞ്ഞ ആ വലിയ പുസ്തകത്തിലെ ചെറിയ ഒരു താൾ മാത്രമാണ് താൻ! എന്തെല്ലാം രഹസ്യങ്ങൾ ഇനിയും വായിക്കാൻ കിടക്കുന്നു, എല്ലാം വായിക്കണം. അറിയണം. മാത്രമോ, ആ വിലയേറിയ പുസ്തകത്തെ കാത്തുസൂക്ഷിക്കുകയും വേണം. അതിനെ നശിപ്പിക്കാനൊരുങ്ങുന്നവർക്കെതിരെ നീങ്ങുകയും വേണം.

അവർ ആ പുതിയ അറിവിൽ ആഹ്ലാദിച്ച് ഇരുന്നു.

# പുതിയ വിശേഷങ്ങൾ

കൂട്ടുകാരെ, പുതിയ കുറെ വിശേഷങ്ങൾ പറയട്ടെ? മാസ്റ്ററുടെ വീട്ടിൽ നിന്നു കൂട്ടുകാർ പിരിഞ്ഞതിനു ശേഷമുള്ള വിശേഷങ്ങളാണ്.

**പക്ഷിപ്രേമം**

സൂസിക്കുട്ടി പക്ഷികളുടെ ചാർട്ടുണ്ടാക്കുന്ന തിരക്കിലാണ്. പക്ഷികളെപ്പറ്റി പഠിക്കാൻ നല്ല കുറച്ചു പുസ്തകങ്ങൾ മാസ്റ്റർ ബാലവേദിയിൽ വാങ്ങിച്ചു. സാലിം അലിയുടെ "Book of Indian Birds" (ഇന്ത്യയിലെ പക്ഷികൾ) സൂസിക്കുട്ടിക്ക് വളരെ ഇഷ്ടമായി. എന്താ കാര്യമെന്നോ? ഒന്നാംതരം കളർ ചിത്രങ്ങൾ. ഓരോ പക്ഷിയെയും നേരിട്ടുകാണുന്നത്ര ഭംഗിയായ ചിത്രങ്ങൾ. അത് കിട്ടിയതോടെ സൂസിക്കുട്ടിക്കു പക്ഷികളുടെ ചിത്രങ്ങൾ പെയിന്റു ചെയ്യൽ എളുപ്പമായി. പക്ഷികളെ തിരിച്ചറിയാനും അതിലെ ചിത്രങ്ങൾ സഹായിച്ചു.

സാലിം അലിയുടെ തന്നെ "Birds of Kerala" (കേരളത്തിലെ പക്ഷികൾ) എന്ന പുസ്തകവും സൂസിക്കുട്ടി മറിച്ചു നോക്കി. മലയാളത്തിലുമുണ്ട് നല്ല രണ്ടു പക്ഷിപ്പുസ്തകങ്ങൾ. ഇന്ദുചൂഡൻ എഴുതിയ രണ്ടു പുസ്തകങ്ങൾ. "കേരളത്തിലെ പക്ഷികൾ", "പക്ഷികളും മനുഷ്യരും" "പക്ഷികളുടെ അത്ഭുത പ്രപഞ്ചം" എന്നാണവയുടെ പേര്. സൂസിക്കുട്ടി ഇന്ദുചൂഡൻ മാസ്റ്ററുടെ



"കേരളത്തിലെ പക്ഷികൾ" വായിച്ചുകൊണ്ടിരിക്കുകയാണ്. നല്ല രസമാണതുവായിക്കാൻ. പക്ഷികളുടെ ചിത്രങ്ങളും രൂപ വിവരണവുമെല്ലാം അതിലുണ്ട്.

'ഹൊ, പക്ഷികളെപ്പറ്റി പഠിക്കാൻ തുടങ്ങിയാൽ എത്ര രസമാണെന്നോ! സൂസിക്കുട്ടിക്ക് ഇപ്പോൾ ഇരുപത് പക്ഷി കളെ കണ്ടാൽ തിരിച്ചറിയാറായി. പത്തെണ്ണത്തിന്റെ ശബ്ദം അനുകരിക്കാനുമറിയാം.

**ജയന്റെ ആനക്കമ്പം**

മാസ്റ്റർ യുറീക്കയുടെ ആന സ്പെഷ്യൽ ജയന് കൊടുത്തു. ജയൻ അത് വായിച്ചപ്പോഴേ അവന് ആനക്കമ്പം കയറിയിരിക്കുകയാണ്. അപ്പു എന്ന കുട്ടിയാനയുടെ കഥ കേട്ടതോടെ ജയന് ആനകളോട് ദയയാണ്. ഗോപാലന് ഭ്രാന്തുപിടിച്ച കഥ ജയനെ കരയിച്ചു. ആനയെപ്പറ്റിത്തന്നെ എന്തെല്ലാം അറിയാനുണ്ട്! യുറീക്കയിൽ വരുന്ന പ്രകൃതിക്കഥകൾ എല്ലാം പിന്നെ ജയൻ വായിച്ചു തുടങ്ങി. പഴയ ലക്കങ്ങൾ മാസ്റ്ററുടെ വീട്ടിൽനിന്നും കിട്ടിയതാണ്. അതോടെ ജയനും എഴുതാൻ തുടങ്ങി. "എന്നെ നീർക്കോലി കടി ച്ചു." തന്റെ ആദ്യത്തെ അനുഭവകഥ എഴുതുന്ന തിരക്കിലാണ് ജയൻ!

**അപ്പുക്കുട്ടൻ നേച്ചർക്ലബ്ബിൽ**

അപ്പുക്കുട്ടൻ വാലുമാക്രികളെ വളർത്തുന്ന തിരക്കിലായിരുന്നു. ഇടയ്ക്കിടെ അപ്പുക്കുട്ടന് സംശയങ്ങൾ. അപ്പോഴൊക്കെ മാസ്റ്ററുടെ വീട്ടിലേക്കോടി. അവസാനം മാസ്റ്റർ പറ്റിയ ഒരു പുസ്തകം കൊടുത്തു. അതിൽ വാലുമാക്രികളെ വളർത്തുന്ന വിധം മാത്രമല്ല ഉണ്ടായിരുന്നത്. വേറെയും പല പല രസകരമായ പ്രകൃതി പ്രോജക്റ്റുകൾ അതിലുണ്ടായിരുന്നു. Nature Clubs of India ക്കു വേണ്ടി World wilde Fund For Nature-India (WWF-1) പുറത്തിറക്കിയി രുന്ന കൈപ്പുസ്തകമായിരുന്നു അത്.

അത് നേച്ചർ ക്ലബ്ബുകൾക്കുവേണ്ടി പുറത്തിറക്കിയിരിക്കുന്നതാണെന്ന് മാസ്റ്റർ പറഞ്ഞു. ഇന്ത്യയിലെ വേൾഡ് ലൈഫ് ഫണ്ടിന്റെ യുവജനപ്രസ്ഥാനമാണ് നേച്ചർക്ലബ്ബ്സ് ഓഫ് ഇന്ത്യ.

അപ്പുക്കുട്ടൻ ബാലവേദിയിൽ ഒരു പ്രകൃതിനിരീക്ഷണ ഗ്രൂപ്പ് സംഘടിപ്പിക്കുന്ന തിരക്കിലാണ്. ഈ വരുന്ന ജൂൺ 5-ന് തന്നെ അതിന്റെ ഉദ്ഘാടനം സംഘടിപ്പിക്കണമെന്നാണ് വാശി. ലോകപരിസ്ഥിതി ദിനമാണന്ന്.

## ദീപുവിന്റെ സമാധാന റാലി

അന്നാ ബാലവേദി കൂടിയപ്പോഴാണ് മാസ്റ്റർ യുറീക്കയിൽ വന്ന സഡാക്കോയുടെ കഥ പറഞ്ഞത്. ഒരായിരം സ്വപ്നങ്ങളുമായി ഓടി നടന്ന ആ കൊച്ചുസുന്ദരി അണുബോംബിന്റെ മാരകരശ്മിക ളേറ്റു ക്യാൻസർ ബാധിച്ച് ഇഞ്ചിഞ്ചായി മരിച്ച കഥകേട്ടു കൂട്ടുകാരെല്ലാം കരഞ്ഞുപോയി. അന്നാണ് അവർ ഹിരോഷിമയുടെ ഞെട്ടിക്കുന്ന കഥയറിഞ്ഞത്. 1945 ആഗസ്റ്റ് ആറിന് അവിടെ അണു ബോംബ് ഇട്ടത് എത്ര ക്രൂരമായിപ്പോയി! ഈ ലോകം അനേകതവണ നശിപ്പിക്കാൻ മാത്രം കഴി വുള്ള ന്യൂക്ലിയർ ബോംബുകൾ ലോകത്തിന്നുണ്ട്. ലോകസമാധാനം കൈവരാതെ ഈ ലോക ത്തിന് രക്ഷയില്ല; പ്രകൃതിക്കും. ദീപു മുൻകൈ എടുത്ത് കഴിഞ്ഞ ആഗസ്റ്റ് ആറിന് ബാലവേദി കൂട്ടുകാരെ സംഘടിപ്പിച്ച് ഒരു സമാധാനറാലി നടത്തി. സമാധാനപ്പാട്ടും പാടി അവർ നടത്തിയ ആ റാലി ആവേശകരമായ ഒരു അനുഭവമായിരുന്നു. സമാധാനസന്ദേശം പരത്താനുള്ള പ്രവർത്ത നത്തിലാണ് ദീപുവും കൂട്ടുകാരും. കാരണം പ്രകൃതിസംരക്ഷണത്തിന്റെ ഒരു പ്രധാന ഭാഗമാ ണല്ലോ അതും.

## കൊച്ചുറാണിയുടെ ലൈബ്രറി

"കൊച്ചുറാണിക്ക് ഞാനൊരു വലിയ സ്ഥാനം തരാൻ പോകുന്നു." കഴിഞ്ഞാഴ്ച മാസ്റ്റർ പറഞ്ഞു.

"എന്താ മാസ്റ്റർ?"

"ബാലവേദി ലൈബ്രറിയുടെ സെക്രട്ടറി സ്ഥാനം!"

"ഇത്ര കൊച്ചിലേയോ!"

"ലൈബ്രറിയും കൊച്ചല്ലേ? ഇപ്പോൾ ഉണ്ടാകാൻ പോകുന്നതല്ലേയുള്ളൂ!" മാസ്റ്റർ ചിരിച്ചു.

"ആഹാ, ലൈബ്രറി ഇതുവരെ ഉണ്ടായിട്ടേയില്ല. അല്ലേ?" ലില്ലിക്കുട്ടി കളിയാക്കി.

"ദാ ഇപ്പോൾ ലൈബ്രറി ജനിച്ചിരിക്കുന്നു. ഞാൻ ദാ കുറെ പുസ്തകങ്ങൾ സംഭാവന തരുന്നു. നമ്മുടെ ബാലവേദി ലൈബ്രറിക്കു പറ്റിയ പ്രകൃതിപുസ്തകങ്ങളാണവ. നോക്കൂ." കൊച്ചുറാണി പുസ്തകങ്ങൾ മറിച്ചുനോക്കി.

മനുഷ്യനും പ്രകൃതിയും (പ്രൊഫ. എം.കെ. പ്രസാദ്) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

ഞാനും വീടും ചുറ്റുപാടും (സി.ജി. ശാന്തകുമാർ) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

കല്ലും പുല്ലും കടുവയും. (ഡോ. എ.എൻ. നമ്പൂതിരി) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

പരിസര സംരക്ഷണം (ഡോ. കെ.എൻ.പി. കുറുപ്പ്) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

പുല്ല് തൊട്ട് പൂനാര വരെ, (ഇന്ദുചൂഡൻ) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

ജീവിക്കൂ, ജീവിക്കാനനുവദിക്കൂ (ഡോ. ഗോപാലകൃഷ്ണ കാരണവർ) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

കാട്ടിലെ കൂട്ടുകാർ (വി. സദാശിവൻ) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

കാക്ക (എസ്. ശിവദാസ്) കേരള ശാസ്ത്രസാഹിത്യ പരിഷത്ത്.

നമുക്കു ചുറ്റുമുള്ള ജീവികൾ (ഡോ. ഗോപാലകൃഷ്ണ കാരണവർ) സ്റ്റെപ്സ്.

കീയോ കീയോ (എസ്. ശിവദാസ്) കറന്റ് ബുക്സ്.

THE LAST TIGER (RUSKIN BOND)

JOY OF LEARNING (CENTRE FOR ENVIRONMENT EDUCATION, AHMEDABAD)

കുട്ടികളും കളിത്തോഴരും, (ഒ. പിറോവ്സ്ക്കയ) പ്രോഗ്രസ് പബ്ലിഷേഴ്സ്.

ഭൂമിയുടെ അവകാശികൾ, (വൈക്കം മുഹമ്മദ് ബഷീർ), ഡി.സി. ബുക്ക്സ്.

ഓർമ്മയുടെ അറകൾ, (വൈക്കം മുഹമ്മദ് ബഷീർ), ഡി.സി. ബുക്ക്സ്.

പുസ്തകങ്ങൾ പരിശോധിച്ചതിനുശേഷം കൊച്ചുറാണി ചോദിച്ചു.

"മാഷേ ഇതിൽ അവസാനത്തെ മൂന്നു പുസ്തകങ്ങൾ സയൻസ് പുസ്തകങ്ങളല്ലല്ലോ."

"അല്ല. പക്ഷേ അവയും വായിക്കണം. 'കുട്ടികളും കളിത്തോഴരും' ഒരു റഷ്യൻ പുസ്തകമാണ്. അതിമനോഹരങ്ങളായ പ്രകൃതി കഥകളാണതിൽ. ഒരു വീട്ടിലെ കുസൃതികളായ കുട്ടികൾ പല തരം കാട്ടുജന്തുക്കളെ വളർത്തുന്ന രസകരമായ കഥ. നോവൽ പോലെ വായിക്കാം. അതോടെ നിങ്ങൾ തികഞ്ഞ പ്രകൃതിസ്നേഹിയാകും."

"ഭൂമിയുടെ അവകാശികളോ? അതും ഒരു കഥാപുസ്തകമാണല്ലോ."

"അതെ. പക്ഷെ അതിമനോഹരങ്ങളായ രണ്ടു കഥകൾ അതിലുണ്ട്. ഭൂമിയുടെ അവകാശികൾ എന്ന കഥയും ഒരു തേന്മാവിന്റെ കഥയും. എല്ലാ പ്രകൃതി സ്നേഹികളും വായിക്കുകയും മറ്റുള്ള വരെക്കൊണ്ട് വായിപ്പിക്കുകയും ചെയ്യേണ്ട സുന്ദരമായ കഥകളാണവ."

"സമ്മതിച്ചു. ഓർമ്മയുടെ അറകൾ കഥയുമല്ലല്ലോ."

"അല്ല. ബഷീറിന്റെ ബാല്യകാലസ്മരണകൾ ആണ്. ഒരു കൊച്ചു കുട്ടിയായിരുന്നപ്പോൾ തന്റെ അച്ഛനുമമ്മയും സഹോദരങ്ങളുമൊത്തു വൈക്കത്തിനടുത്തൊരു ഗ്രാമത്തിൽ കഴിഞ്ഞ കാലത്തെ രസകരമായ അനുഭവങ്ങളാണവ. വെള്ളപ്പൊക്കത്തിൽ അവശതയനുഭവിക്കുന്ന തേളിനെപ്പോലും സ്നേഹിച്ചു രക്ഷിക്കുന്ന ആ കുടുംബത്തിന്റെ കഥ നമ്മെ

ആവേശഭരിതരാക്കും. കഥ പോലെ രസിച്ച് ഏതു പ്രകൃതിസ്നേഹിയും വായിക്കും ആ പുസ്തകവും.”

“അപ്പോൾ സയൻസ് പുസ്തകങ്ങൾ മാത്രം വായിച്ചാൽ പോര അല്ലെ മാസ്റ്റർ?”

“അതെ. പക്ഷേ, നമ്മുടെ ലൈബ്രറിയിൽ ചവറുകൾ ഒന്നും വാങ്ങി വയ്ക്കരുത്. ഡിറ്റക്ടീവു കഥയൊന്നും വേണ്ടേ വേണ്ട. നല്ല പുസ്തകങ്ങൾ തന്നെ മതി.'' മാസ്റ്റർ തുടർന്നു.

“എല്ലാ വിഷയങ്ങളിലും പുസ്തകങ്ങൾ ശേഖരിക്കേണ്ടേ മാസ്റ്റർ?'' അപ്പുക്കുട്ടന് സംശയം.

“വേണം. നാട്ടിൽ നടന്ന് പുസ്തകങ്ങൾ സംഭാവനയായി സ്വീകരിക്കൂ.”

“ഇതൊക്കെ വയ്ക്കാൻ ബാലവേദിക്ക് അലമാരയില്ലല്ലോ” കൊച്ചുറാണി പ്രശ്നമുന്നയിച്ചു.

“തൽക്കാലം കൊച്ചുറാണിയുടെ വീടാണ് ലൈബ്രറി. അവിടെ ഒരു പെട്ടിയിൽ സൂക്ഷിച്ചോളൂ. പുസ്തകത്തിന് നമ്പർ ഇടണം. ഒരു ബുക്കിൽ ലിസ്റ്റ് എഴുതി വയ്ക്കണം. പുസ്തകം വായിക്കാനെടുക്കുന്നയാളിന്റെ പേരും എടുത്ത പുസ്തകത്തിന്റെ പേരും തീയതിയും കുറിച്ചുവയ്ക്കാൻ മറ്റൊരു ബുക്കും വാങ്ങൂ.'' മാസ്റ്റർ നിർദ്ദേശിച്ചു.

“അതൊക്കെ എന്റെ അച്ഛനോട് സംഭാവന ചെയ്യാൻ പറയാം.” കൊച്ചുറാണി ഒരു പ്ലാൻ പറഞ്ഞു.

“മാസികകൾ വേണ്ടേ മാസ്റ്റർ?” ദീപു ചോദിച്ചു.

“വേണം. യുറീക്ക, ശാസ്ത്രകേരളം തുടങ്ങിയ നല്ല മാസികകൾ ലൈബ്രറിയിൽ വരുത്തണം.”

‘‘നമുക്ക് ഇന്ന് വീടുകൾ കയറിയിറങ്ങി പുസ്തകങ്ങൾ ശേഖരിച്ചാലോ?'' കൊച്ചുറാണി പരിപാടിയിട്ടു.

“റെഡി നാളെ മുതൽ ഗൗരവമായ വായനയും തുടങ്ങണം. ട്ടോ” മാസ്റ്റർ ഓർമ്മിപ്പിച്ചു.

### നാടൻമാരെ കണ്ടുപിടിക്കൽ

തോമസിനും ലില്ലിക്കുട്ടിക്കും കൊച്ചുമുഹമ്മദിനും അനുവിനും കൂടി പുതിയ ഒരു ജോലി കൂടി മാസ്റ്റർ കൊടുത്തു. ഒരു നഴ്സറി നടത്തൽ. എന്തിനാണെന്നോ? വരുന്ന മഴക്കാലത്ത് മരങ്ങൾ നടേണ്ടേ? അതിനായി യൂക്കാലിയുമൊന്നും ഉപയോഗിക്കരുത് എന്ന് മാസ്റ്റർ പറഞ്ഞു. അത് നമ്മുടെ നാടു മുടിക്കും. പകരം നല്ല നാടൻമരങ്ങൾ തേടിപ്പിടിക്കാൻ മാസ്റ്റർ നിർദ്ദേശിച്ചു. തേടിപ്പിടിച്ചാൽ മാത്രം പോരാ. അവയുടെ വിത്തുകൾ ശേഖരിച്ച് തൈകളുണ്ടാക്കുകയും വേണം. കൂട്ടത്തിൽ കാറ്റുവീഴ്ച പിടിക്കാത്ത നല്ല നാടൻ തെങ്ങുകളുടെ തൈകൾ കൂടി ഉണ്ടാക്കണമെന്ന് പ്രത്യേകം പറഞ്ഞിരിക്കുകയാണ്. അവർ പണി തുടങ്ങി. എത്രയെത്ര നല്ല നാടൻ മരങ്ങൾ ഉണ്ടെന്നോ? ഇപ്പോഴത്തെ കുട്ടികൾ കാണാത്തവയാണ് പലതും. തോമസിന്റെ അപ്പൂപ്പനും കൊച്ചുമുഹമ്മദിന്റെ വല്ല്യപ്പയ്ക്കും പലപല നല്ല മരങ്ങളുമറിയാം. അത്തിയും ഇത്തിയും ഞാവലും ഇലഞ്ഞിയും എല്ലാം അവർ വച്ചുപിടിപ്പിച്ചു കഴിഞ്ഞു. നല്ല നാടൻ മരങ്ങളുടെ വിത്തുകൾ ശേഖരിച്ച് കൂട്ടുകാർ ബാലവേദിയിലെത്തിച്ച് അവരെ സഹായിക്കണേ. വരുന്ന വർഷം ഒരു മരം വളർത്തൽ മത്സരവും അവർ പ്ലാനിടുന്നുണ്ട്, ട്ടോ.

### കടലിലും കാട്ടിലും

"കടൽക്കരയിൽ രണ്ടു ദിവസം കഴിയണം. നല്ല കുറെ പ്രകൃതി നിരീക്ഷണങ്ങളും നടത്തണം." അത് അനുവിന്റെ ആഗ്രഹമായിരുന്നു. "ഹൈറേഞ്ചിൽ ഒരു നല്ല കാട്ടിൽ ഒന്ന് താമസിക്കണം." അത് അപ്പുക്കുട്ടന്റെ ആഗ്രഹവും. മാസ്റ്റർ ബാലവേദി കുട്ടികളേയും കൊണ്ട് രണ്ടിടത്തും പോയി. കടൽക്കരയും



മലമുകളും കാടുനിറഞ്ഞ മലഞ്ചെരിവും എത്ര വ്യത്യസ്തമായ പ്രകൃതിയാണ് കാഴ്ചവയ്ക്കുന്നത്! അത് കണ്ടും അനുഭവിച്ചും തന്നെ അറിയണം. പ്രകൃതി നിരീക്ഷണത്തിന് പ്രകൃതിയിലേക്കിറങ്ങണം. പഠനയാത്രയാണ് ഏറ്റവും നന്ന് എന്ന് അതോടെ കൂട്ടുകാർ സമ്മതിച്ചു. തോമസും കൂട്ടുകാരും അവരുടെ അനുഭവങ്ങൾ എഴുതുന്ന തിരക്കിലാണ്.

**വായന, വായന**

"ചീഞ്ഞ മത്തി മാത്രം തിന്ന് വളർന്ന ഒരു പട്ടിക്ക് നല്ല മത്തി കൊടുത്താലോ?" ഒരു ദിവസം ബാലവേദി കൂടിയപ്പോൾ മാസ്റ്റർ ചോദിച്ചു.

"അതിനിഷ്ടപ്പെടുകയില്ല?" തോമസ് മറുപടി പറഞ്ഞു.

"അതുപോലെയാണ് ചീത്ത പുസ്തകങ്ങൾ വായിച്ച് രസിക്കുന്നവരുടെ കാര്യവും." മാസ്റ്റർ പറഞ്ഞു.

"ചീത്ത പുസ്തകമോ!" കൊച്ചുമുഹമ്മദിന് കാര്യം മനസ്സിലായില്ല.

"എന്നു പറഞ്ഞാൽ നിലവാരമില്ലാത്ത പുസ്തകം. തെറ്റായ ധാരണകൾ ഉണ്ടാക്കുന്നവ. വാശിയും വൈരാഗ്യവും പ്രതികാരവും കൈയൂക്കും ദുഷിച്ച മറ്റ് പലതരം പ്രവണതകളും വികാരങ്ങളുമുണ്ടാക്കുന്നവ. സാഹിത്യത്തെ കച്ചവടച്ചരക്കായി മാറ്റിയിരിക്കുന്നവർ പടച്ചിറക്കിയിരിക്കുന്ന അത്തരം പുസ്തകങ്ങളേയും മാസികകളേയുമാണ് ചീത്ത പുസ്തകങ്ങൾ എന്ന് പൊതുവിൽ പറഞ്ഞത്." മാസ്റ്റർ വിവരിച്ചു.

"ഓ അത് ശരി. അത്തരം പുസ്തകങ്ങൾ വായിച്ചാൽ നമ്മുടെ തന്നെ നിലവാരം താഴും. അല്ലേ?"

"അതെ. നമ്മുടെ വാസനകൾ, ചിന്തകൾ, ധാരണകൾ, മനോഭാവങ്ങൾ... എല്ലാം ദുഷിച്ചതാകും."

"അതിൽ നിന്നും രക്ഷപ്പെടാൻ എന്താ മാർഗ്ഗം?"

"നല്ല പുസ്തകങ്ങൾ മാത്രമേ വായിക്കൂ എന്ന് പ്രതിജ്ഞയെടുക്കുക. നല്ല പുസ്തകങ്ങൾ നല്ല കൂട്ടുകാരെപ്പോലെയാണ്. അവ നമ്മെ രസിപ്പിക്കും. നമ്മുടെ വാസനകളെ കൂടുതൽ ഉദാത്തമാക്കും. നമ്മെ കൂടുതൽ പഠിപ്പിക്കും. കൂടുതൽ നല്ല മനുഷ്യരാക്കും. ജീവിതത്തെ, സമൂഹത്തെ, പ്രപഞ്ചത്തെത്തന്നെ കൂടുതൽ ആരോഗ്യകരമായ ഒരു സമീപനത്തോടെ കാണാൻ നമ്മെ സഹായിക്കും." മാസ്റ്റർ നല്ല പുസ്തകങ്ങളുടെ ഗുണങ്ങൾ വിവരിച്ചു. എല്ലാമൊന്നും അനുവിനും മറ്റ് കൊച്ചുകൂട്ടുകാർക്കും മനസ്സിലായില്ല. എന്നാൽ നല്ല പുസ്തകങ്ങൾ തന്നെ വായിക്കണം എന്ന് അവരും തീരുമാനിച്ചു.

"നല്ല പുസ്തകങ്ങൾ വായിക്കാൻ വിഷമമാ മാസ്റ്റർ" കൊച്ചുമുഹമ്മദ് പരാതി പറഞ്ഞു.

"അതൊരു തെറ്റായ മുൻവിധിയാ കൊച്ചുമുഹമ്മദേ, ചിലത് കുറച്ച് വിഷമമാകാം. പക്ഷേ ചിട്ടയായി വായിച്ച് പഠിക്കുന്നവർക്ക് വായന ഒരു ലഹരിയായി മാറും. വായന ഒരു കലയാണെന്ന് പറയുന്നതും ശരിയാണ്. ആദ്യം ലളിതമായ ഗ്രന്ഥങ്ങൾ വായിക്കണം. പിന്നെ പടിപടിയായി കൂടുതൽ നിലവാരമുള്ളവയും. അങ്ങനെ വായിക്കുന്നവർക്ക് ഏത് നിലവാരത്തിലുള്ളവയും പിന്നീട് ദഹിക്കും. വായനയെ ഗൗരവമായിട്ടെടുക്കണം എന്നു മാത്രം."

"ഞങ്ങൾ ഇതുവരെ നേരം കളയാൻ മാത്രം വായിച്ചുവന്നതാണ് കുഴപ്പമായത്." രാജു സമ്മതിച്ചു.

"ആട്ടെ നിങ്ങൾ യുറീക്ക വായിക്കാറില്ലേ?"

"ഉവ്വ്. എല്ലാ മാസവും വായിക്കുന്നുണ്ട്."

"നല്ല രസമാണ് വായിക്കാൻ."

"ഞാൻ ചിത്രകഥകളും കാർട്ടൂണുകളുമേ വായിക്കാറുള്ളൂ."

"അതാരാ ആ പറഞ്ഞത്? കൊച്ചുമുഹമ്മദോ? അതുപോരാ, മുഴുവൻ വായിക്കണം. വായിച്ചാൽ മാത്രം പോരാ. ഓരോ ലക്കവും വായിച്ചതിനുശേഷം ഒരു ദിവസം ബാലവേദിയിൽ ആ മാസത്തെ യുറീക്കയെപ്പറ്റി ഒരു ചർച്ച നടത്തണം. എന്തൊക്കെ ഇഷ്ടമായി, അതെല്ലാം

വായിച്ചപ്പോൾ എന്തൊക്കെ പഠിച്ചു. യുറീക്കയിൽ വേറെ എന്തെല്ലാം കൂടി ഉണ്ടാകണം. ഇങ്ങനെ എല്ലാ കാര്യങ്ങളും ചർച്ച ചെയ്യണം. " മാസ്റ്റർ വിശദീകരിച്ചു.

"പക്ഷേ നമ്മൾ ചർച്ച ചെയ്താൽ അത് യുറീക്ക എങ്ങനെ അറിയും മാസ്റ്റർ?" കൊച്ചുറാണിക്ക് സംശയം.

"അതിന് വഴിയുണ്ട്. ചർച്ച ചെയ്തപ്പോഴുണ്ടായ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും മറ്റും യുറീക്കക്ക് അയച്ചുകൊടുക്കണം. ഇങ്ങനെ നിങ്ങൾ കൂട്ടുകാരുടെ സഹകരണം ഉണ്ടായാലേ മാസിക കൂടുതൽ നന്നാകൂ."

"എങ്കിലങ്ങനെ തന്നെ. ഈ ലക്കത്തെപ്പറ്റി വരുന്നയാഴ്ച ചർച്ച നടത്താം" കൊച്ചുമുഹമ്മദിന് താൽപ്പര്യമായി.

"അതു മാത്രം പോരാ. നിങ്ങൾ വേറെയും നല്ല പുസ്തകങ്ങൾ വായിക്കണം. കാര്യങ്ങൾ പഠിക്കണം. സ്വന്തം അനുഭവങ്ങളും ആശയങ്ങളും എല്ലാം രചനകളാക്കി യുറീക്കയ്ക്ക് അയക്കണം."

"അമ്പട! തന്നെ എഴുതാനോ! അതിത്തിരി പാടാ."

"രാജൂ, വെള്ളത്തിലിറങ്ങാതെ നീന്തൽ പഠിക്കാൻ പറ്റുമോ? എഴുതാതെ എഴുതാൻ പഠിക്കാനും പറ്റില്ല."

"യുറീക്കയിൽ വരുന്ന കളികൾ ഞങ്ങൾ കളിക്കുന്നുണ്ട്. പാട്ടുകൾ പാടി അവതരിപ്പിക്കുന്നുമുണ്ട്. പരീക്ഷണങ്ങളും പ്രോജക്ടുകളും മറ്റും ചെയ്യാൻ പറ്റാറില്ല." ബാലവേദി കൺവീനറായ തോമസ് സത്യം പറഞ്ഞു.

"മോശം, മോശം. പ്രോജക്ടുകൾ ചെയ്തുതന്നെ നോക്കണം. ശാസ്ത്രീയമായി കാര്യങ്ങൾ കാണാനും പരിഹരിക്കാനുമുള്ള പരിശീലനമാണ് പ്രോജക്ടുവഴി നിങ്ങൾക്ക് ലഭിക്കുന്നത്. പരീക്ഷണങ്ങളുടെ കാര്യവും അങ്ങനെതന്നെ."

"ശാസ്ത്രകേരളം വായിക്കേണ്ടേ മാസ്റ്റർ?"

"പിന്നെ വേണ്ടേ. കൊച്ചുകുട്ടികൾ യുറീക്ക വായിച്ച് മിടുക്കരാകണം. അപ്പോൾ ഹൈസ്ക്കൂൾ

ക്ലാസിലെത്തും മുൻപുതന്നെ ശാസ്ത്രകേരളവും വായിക്കാറാകും. ഹൈസ്ക്കൂൾ ക്ലാസ് അവസാനിക്കുന്നതിനു മുമ്പ് തന്നെ ശാസ്ത്രഗതിയും വായിക്കാറാകും. യുറീക്കാ വായനയെപ്പറ്റി പറഞ്ഞ കാര്യങ്ങൾ ശാസ്ത്രകേരളം, ശാസ്ത്രഗതി എന്നിവ വായിക്കുമ്പോഴും മറക്കരുത്. മറ്റു മാസികകളും പുസ്തകങ്ങളും വായിക്കുമ്പോഴും ഇക്കാര്യം ഓർക്കണം."

വായന എങ്ങനെ നന്നായി നടത്തണമെന്നറിഞ്ഞതോടെ ബാലവേദിക്കൂട്ടുകാർക്ക് വായന ഒരു ഹരമായിരിക്കുന്നു. അവരുടെ ലൈബ്രറിയും അതോടെ കൂടുതൽ വളർന്നു വരുന്നു.!

**നാടകവും മിമിക്രിയും**

ബാലവേദിയിൽ ഈയിടെ നല്ല ഒരു ഓണാഘോഷവും നടന്നു. ഓണപ്പാട്ടുകൾ, ഓണക്കളികളുടെ അവതരണം, പ്രകൃതിയുടെ ശബ്ദങ്ങൾ അനുകരിക്കുന്ന മിമിക്രി, പ്രകൃതി ചിത്രങ്ങളുടെ പെയിന്റിങ്ങ്, ശാസ്ത്രീയസംഗീതം, തവളച്ചാട്ടം, നാടൻപന്തുകളി, കബഡികളി, നീന്തൽ, മരംകയറ്റം മുതലായ രസകരമായ പല ഇനങ്ങളുമുണ്ടായിരുന്നു. നാടൻ പൂക്കൾ മാത്രമുപയോഗിച്ചായിരുന്നു അത്തപ്പൂവിടൽ മത്സരം.



ഓണാഘോഷം കഴിഞ്ഞതോടെ നാടൻ പാട്ടുകളിലും കളികളിലും കൂട്ടുകാർക്ക് വലിയ താൽപര്യമായി.

"ഒരു ബാലവേദിയിലൂടെ ഞങ്ങൾ എത്ര പഠിച്ചുവളർന്നു." കൊച്ചുറാണി ഇന്നലെ അറിയാതെ പറഞ്ഞുപോയി.

"ഇനിയും എത്ര വളരാനുണ്ട്! വായിച്ചും പഠിച്ചും ചർച്ച ചെയ്തും ചിന്തിച്ചും പരീക്ഷിച്ചും നിരീക്ഷിച്ചും നിഗമനങ്ങൾ നടത്തിയും കൂട്ടായി ജീവിച്ചും അനുഭവങ്ങൾ പങ്കുവച്ചും വളരൂ. മിടുക്കന്മാരും മിടുക്കികളുമാകൂ." മാസ്റ്റർ അപ്പോൾ പറഞ്ഞു.

